KERALA POWER MIND MISSION




# മനസ്സ്

*a magazine for success!*

**FEBRUARY 2022**

## മലങ്കര ഓർത്തഡോക്സ് സഭ

## പുതുകാലം... നവദൗത്യം...

**KERALA POWER MIND MISSION**



# മനസ്സ്
**a magazine for success**

**വാല്യം 1 ലക്കം 3 ഫെബ്രുവരി 22**

*എഡിറ്റോറിയൽ അഡ്വൈസറി ബോർഡ്:*
ഡോ. സരിൻ IA & AS
**ശ്രീ . ജെയിംസ് ജോസഫ്**
(മുൻ ഹയർ സെക്കൻഡറി എഡ്യുക്കേഷൻ ഡയറക്ടർ )
**ശ്രീ. ഇ. കെ. മുഹമ്മദ് ഷാഫി**
(റിട്ട. പ്രിൻസിപ്പാൾ,ഇന്റർ നാഷണൽ
ഇൻഡ്യൻ സ്കൂൾ ദമാം, സൗദി അറേബ്യ)
**സോമൻ ബേബി**
(സീനിയർ ജേർണലിസ്റ്റ് & ചെയർമാൻ വെറിറ്റാസ്
മീഡിയ ആൻഡ് അഡ്വർടൈസിംഗ്, ബഹറിൻ)
**ഡോ. മാത്യു. പി. ജോസഫ്**
(പ്രിൻസിപ്പാൾ, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട)

ചീഫ് എഡിറ്റർ & മാനേജിംഗ് ഡയറക്ടർ
**ശ്രീ. ജോൺസൺ കീപ്പള്ളിൽ**

ലീഗൽ അഡ്വൈസർ
**അഡ്വ. ബാബുജി കോശി**

അസോസിയേറ്റ് എഡിറ്റർ
**പ്രീത് ചന്ദനപ്പള്ളി**

മാനേജിംഗ് എഡിറ്റർ
**ഫാ. സജി മേക്കാട്ട്**

*എഡിറ്റോറിയൽ ബോർഡ്*
**ഡോ. ഷാനു സി. തോമസ്**
(പ്രിൻസിപ്പൽ, അൽ അലിയ ഇൻറർനാഷണൽ
ഇൻഡ്യൻ സ്കൂൾ, റിയാദ്)

**അഡ്വ. പ്രകാശ് പി. തോമസ്**
(ജനറൽ സെക്രട്ടറി കേരള കൗൺസിൽ ഓഫ് ചർച്ചസ് )

**അഡ്വ. ഡോ. ഐസക്ക് പാമ്പാടി**
(സെക്രട്ടറി, ആർദ്ര ചാരിറ്റബിൾ സൊസൈറ്റി)

എഡിറ്റേഴ്സ് :
**ഫ്രെഡി ഉമ്മൻ**
**ഡീക്കൻ എബ്രഹാം ജോൺ**

വിലാസം:
**കേരള പവർ മൈൻഡ് മിഷൻ**
**F4, Ist Floor**
**എംപവർ ബിൽഡിംഗ്**
**ഹൈക്കോടതിക്ക് സമീപം, എറണാകുളം**
എഡിറ്റോറിയൻ ഓഫീസ്:
**സെന്റ് ജോർജ്ജസ് മൗണ്ട് ഹൈസ്ക്കൂൾ**
**കൈപ്പട്ടൂർ**

ടൈപ്പ് സെറ്റിംഗ് & ലേഔട്ട്:
**ഫോക്കസ് ഗ്രാഫിക്സ്, പത്തനംതിട്ട**

## ഉള്ളടക്കം





## എഡിറ്റോറിയൽ

# ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ

മനസ് മാസികയുടെ ഈ ലക്കം പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവായെക്കുറിച്ചും സഭയുടെ പുതിയ കാലത്തെ ദൗത്യത്തെക്കുറിച്ചുമുള്ള പ്രത്യേക പതിപ്പാണ്. പരി. കാതോലിക്കാ ബാവാ ഓർത്തഡോക്സ് സഭയുടെ കോട്ടയം ഭദ്രാസനത്തിലെ വാഴൂർ സെൻ പീറ്റേഴ്സ് ഇടവക അംഗമായി മറ്റത്തിൽ ചെറിയാൻ അന്ത്രയോസിന്റെയും പാമ്പാടി വാലായിൽ വടക്കേകടുപ്പിൽ മറിയാമ്മയുടെയും മകനായി 1949 ഫെബ്രുവരി 12-ന് ജനിച്ചു. മത്തായി എന്നായിരുന്നു മാമോദീസ നാമം.വിദ്യാഭ്യാസ കാലത്ത് എം.എ. മത്തായി എന്നായി. പുതുപ്പള്ളി സെന്റ് ജോർജ്ജ് വലിയപള്ളി ഇടവകയിൽ മീനടം പൊടിമറ്റമാണ് തിരുമേനിയുടെ മൂല കുടുംബം. മലങ്കര മൽപ്പാനായിരുന്ന കാലം ചെയ്ത യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ കുടുംബമായ നരിമറ്റം കുടുംബമാണ് പിതാമഹന്റെ മാതൃകുടുംബം. 1965 ൽ വാഴൂർ എസ് വി ആർ വി സ്കൂളിൽ നിന്നും സ്കൂൾ വിദ്യാഭാസത്തിനു ശേഷം വാഴൂർ എൻ എസ് എസ് കോളേജിൽ നിന്ന് പ്രീഡിഗ്രിയും കോട്ടയം സി എം എസ് കോളേജിൽ നിന്ന് സ്പെഷ്യൽ കെമിസ്ട്രിയിൽ ബിരുദവും സമ്പാദിച്ചു. 1977 ൽ കോട്ടയം പഴയ സെമിനാരിയിൽ നിന്നും ബി ഡി ബിരുദം കരസ്ഥമാക്കി .

റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമിയിൽ നിന്ന് വേദശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദവും റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന്എം റ്റി എച്ചും ,റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ഡോക്ട്രേറ്റും കരസ്ഥമാക്കി .

കണ്ടനാട് ഭദ്രാസന ഭരണനിർവഹണത്തോടൊപ്പം 2019 മുതൽ മലബാർ, ഇടുക്കി മെത്രാസന ങ്ങളുടെ അധിക ചുമതലയും വഹിച്ചു.

സുദീർഘ കാലം പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായിരുന്ന വന്ദ്യ പിതാവ് പൗരസ്ത്യ കാതോലിക്കയുടെ അസിസ്റ്റന്റും ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രസിഡന്റും ആയിരുന്നു

ദൈവീക പ്രചോദനത്താൽ ഇടയ ദൗത്യത്തിലേക്ക് ഉയർത്തപ്പെട്ട പ്രതിബദ്ധതയും പ്രബുദ്ധതയും, പ്രതിഭയും പ്രാർത്ഥനയുമുള്ള മഹത് വ്യക്തിത്വമാണ് പരി. ബാവാ തിരുമേനി അജപാലനത്തിന്റെ വഴിത്താരയിൽ അദ്ദേഹം നടപ്പിലാക്കുന്ന 'പ്ര' ആരംഭ നാമങ്ങളോടുകൂടിയുള്ള 'പദ്ധതികളെ മനസിലാക്കിയാൽ മാത്രം മതിയാകും കിഴക്കിന്റെ കാതോലിക്കയായി ക്രിസ്തു ശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാകാൻ അദ്ദേഹത്തിന് എത്രമാത്രം അർഹതയുണ്ട് എന്ന് തിരിച്ചറിയാൻ. പരി. ബാവായുടെ നേതൃത്വത്തിൽ പുതിയ കാലത്തെ സഭയുടെ നവദൗത്യങ്ങളെക്കുറിച്ചാണ് മനസ് മാസിക ഈ ലക്കം ചർച്ച ചെയ്യുന്നത്.



# പ്രതിബദ്ധതയുടെ ഇടയശ്രേഷ്ഠൻ

**മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ തിരുമേനിയുമായി മനസ് മാസികയുടെ ചീഫ് എഡിറ്റർ ജോൺസൺ കീപ്പള്ളിൽ നടത്തിയ അഭിമുഖം.**

**പരിശുദ്ധ തിരുമേനിക്ക് മനസ് മാസികയുടെ പിറന്നാൾ ആശംസകൾ. തിരുമേനി മനസ് മാസികയുടെ പുതിയ ലക്കത്തിൽ മലങ്കര സഭ പുതുയുഗം നവ ദൗത്യം എന്ന വിഷയങ്ങളിലുള്ള ചർച്ചകളാണ് ഉൾപ്പെടുത്താൻ ആഗ്രഹിക്കുന്നത്. കോവിഡാനന്തരം രൂപത്തിലും ഭാവത്തിലും പുതിയ ഒരു കാലത്തിലേക്ക് ലോകവും മനുഷ്യരും എത്തിചേർന്നിരിക്കുകയാണ്. മനുഷ്യരുടെ ചിന്തയിലും ജീവിത ശൈലിയിലും മാറ്റങ്ങൾ ഉണ്ടായിരിക്കുന്നു.സാങ്കേതിക മാറ്റങ്ങളും... സാമ്പത്തിക പ്രതിസന്ധിയും വലിയ പ്രതിസന്ധികൾ ഉണ്ടാക്കുന്നു. അങ്ങയുടെ കാഴ്ചപ്പാടിൽ ഈ സാഹചര്യത്തിൽ സഭ ഏറ്റെടുക്കേണ്ട ദൗത്യങ്ങൾ എന്തൊക്കെയാണ്.**

**പരിശുദ്ധ ബാവ –** കോവിഡ് കാലത്ത് നമ്മുടെ നാനാജാതി മതസ്തരായ ആളുകൾ വളരെ കഷ്ടപ്പെടുകയും പ്രയാസപ്പെടുകയും ചെയ്യുന്നുണ്ട്. എല്ലാവരും ദൈവത്തിന്റെ മക്കളാണ് എല്ലാവരുടെയും നന്മയും എല്ലാവരുടെയും നല്ല ജീവിതവുമാണ് സഭ ആഗ്രഹിക്കുന്നത്. ആരും കഷ്ടപ്പെടുന്നത് ദൈവം ഇഷ്ടപ്പെടുന്നില്ല. അതു കൊണ്ട് സഹോദരതുല്യമായ സ്നേഹം പങ്കിടുകയാണ് സഭയുടെ ഉത്തരവാദിത്വം. ഈ ഒരു കാലഘട്ടവും ദൈവദത്തമാണെന്ന് നാം മനസിലാക്കണം. തന്നിരിക്കുന്ന പ്രതിസന്ധികൾ എന്താണങ്കിലും ദൈവീക സ്നേഹത്തോടെയും സഹനത്തോടെയും നേരിടുന്നതാണ് ക്രിസ്തീയ ദൗത്യമെന്ന് നാം മനസിലാക്കണം. അതു കൊണ്ട് വന്നു ചേർന്നിരിക്കുന്നതായ ഈ ദുരന്തത്തിൽ നിന്ന് കരകയറണമെങ്കിൽ

പരസ്പര സ്നേഹവും വിശ്വാസവും വർദ്ധിപ്പിക്കണം. നമ്മളെ കൊണ്ടു കഴിയാവുന്നതെല്ലാം നാം മറ്റുള്ളവർക്കു വേണ്ടി ചെയ്യണം. നിരാശപ്പെട്ടിരിക്കുന്നവരും പ്രതിസന്ധിലായിരിക്കുന്നവരും അനേകരുണ്ട്. ജാതിയും മതവും വർഗ്ഗവും വർണ്ണവും നോക്കാതെ അവരെ സഹായിക്കുകയാണ് നമ്മുടെ ചുമതല. സ്വത്തും കൂട്ടി വെച്ചിട്ട് ലോകത്തും നിന്നു കടന്നു പോയിട്ട് യാതൊരു കാര്യവുമില്ല. അങ്ങനെയായാൽ നമുക്ക് വേണ്ടി പ്രാർത്ഥിക്കാൻ ആരും ഉണ്ടാകുകയില്ല. മറ്റുള്ളവരെ സഹായിക്കുകയും സ്നേഹിക്കുകയും ചെയ്യുമ്പോഴാണ് ജീവിതത്തിന് അർത്ഥമുണ്ടാകുന്നത്.

**വിശ്വാസത്തിലും ആരാധനയിലുമധിഷ്ഠിതമായ അത്മീയ ജീവിതമാണ് സഭയുടെ അടിത്തറ എന്നാൽ പുതിയ തലമുറ ഇതിൽ നിന്ന് അകലുന്നു എന്നൊരു സംശയമുണ്ട്. സങ്കേതിക വിദ്യകളുടെ മുന്നേറ്റങ്ങൾ പുതു തലമുറയെ ആത്മീയ മേഖലകളിൽ നിന്ന് അകറ്റുന്നുണ്ടോ? അവരുടെ വിശ്വാസ കാര്യങ്ങളിൽ അത്മീയ നേതൃത്വം കൂടുതൽ ശ്രദ്ധിക്കേണ്ടതില്ലേ. അങ്ങയുടെ അഭിപ്രായം എന്താണ്?**

പരിശുദ്ധ ബാവ തിരുമേനി - പുതിയ തലമുറയെക്കുറിച്ച് എനിക്ക് വളരെ ശുഭാപ്തി വിശ്വാസമാണുള്ളത്.സർഗ്ഗ ശക്തിയും കർമ്മ കുശലതയുമുള്ള ഒരു സമൂഹമാണ് വളർന്നു വരുന്നത്. അവർ ശാസ്ത്ര സാങ്കേതിക രംഗത്ത് നല്ല നിലവാരം പുലർത്തുന്നവരാണ്. എന്നാൽ അവർക്ക് വേണ്ട വിധം ശരിയായ മാർഗ്ഗ നിർദ്ദേശം കൊടുക്കാൻ നമ്മുടെ മുതിർന്ന തലമുറക്ക് സാധിക്കുന്നുണ്ടോ എന്നതാണ് എന്റെ സംശയം. കാരണം നീതി, സത്യം, സമാധാനം. എന്നുള്ളതൊക്കെ വേണ്ട രീതിൽ പോകണം, സുതാര്യമായ ഒരു ജീവിതം ഉണ്ടാകണം എന്നൊക്കെ ആഗ്രഹിക്കുന്ന ഒരു സമൂഹമായിട്ടാണ് പുതിയ തലമുറയെ ഞാൻ കാണുന്നത് എന്നാൽ അത് പലപ്പോഴും അവർക്ക് നിരാശയുണ്ടാക്കുകയാണ് ചെയ്യുന്നത്. സുതാര്യതയില്ലാതെ കള്ളപ്പണത്തിലും ലഹരിയിലുമൊക്കെ.

ഒരുപാടാളുകൾ ലോകത്തിൽ ഇടപ്പെടുന്നുണ്ട്. ഇന്ന് ഇന്ത്യയിലെ സാമ്പത്തിക സ്ഥിതിയിൽ നേരായ മാർഗ്ഗത്തിലല്ലാത്ത അതായത് കണക്കില്ലാത്ത കള്ളപ്പണത്തിന്റെ സാന്നിധ്യം ധാരാളമുണ്ടെന്ന് നമുക്കറിയാം. നമ്മുടെ രാജ്യം ദാരിദ്ര്യം അനുഭവിക്കുമ്പോൾ കോടികളോ കോടാനുകോടികളോ സ്വിസ് ബാങ്കിൽ നിക്ഷേപിക്കുന്ന ഇന്ത്യയിയിലെ ആളുകൾ എത്രമാത്രം ഈ രാജ്യത്തോടോ രാജ്യത്തെ ജനങ്ങളോടോ ഉത്തരവാദിത്വവും കടപ്പാടുമുള്ളവരാണ്. അത്ര നിരുത്തരവാദിത്വമുള്ള, സ്വാർത്ഥതയുള്ള ഒരു സമൂഹം ഇവിടെ നില നിൽക്കുമ്പോൾ പുതിയ തലമുറയ്ക്ക് വലിയ ആശങ്കയുണ്ടാകുന്നതിൽ അതിശയിക്കാനില്ല. അതു കൊണ്ട് മുതിർന്ന തലമുറ കുറച്ചു കൂടി സുതാര്യമാകുകയാണ് വേണ്ടത്. സ്വത്ത് കുന്നുകൂട്ടുന്നതല്ല ജീവിതമെന്ന് തിരിച്ചറിയുകയും നന്മ നിറഞ്ഞ ജീവിതം ജീവിച്ചു കാണിക്കുകയും ചെയ്യുകയാണ് പുതിയ തലമുറയ്ക്കായി നമുക്ക് ചെയ്യാനുള്ളത്. നമ്മുടെ ജീവിതം നന്മ നിറഞ്ഞതാകുമ്പോൾ പുതിയ തലമുറ നമ്മോടൊപ്പം വരും അപ്പോൾ അവർ സ്വാഭാവികമായും ആത്മീയതയിലേക്ക് എത്തിയിരിക്കും. അപ്പോൾ പുതിയ തലമുറയെക്കുറിച്ച് ആശങ്കപ്പെടുകയല്ല വേണ്ടത് മുതിർന്നവർ സ്വയം മാറി മാതൃകയാകുകയാണ് വേണ്ടത്.

**ആദ്ധ്യാത്മിക അനുഷ്ഠാനങ്ങൾക്ക് ഊന്നൽ നൽകി ഇന്ദ്രിയ ശുദ്ധി വരുത്തിയ അങ്ങയുടെ ജീവിതം എല്ലാവർക്കും മാതൃകയാണ്. സഭ അനുശാസിക്കുന്ന അത്മീയ അനുഷ്ഠാനങ്ങൾ പിന്തുടരേണ്ടതിന്റെ ആവശ്യകത ഒന്നു വിശദീകരിക്കാമോ?**

നിങ്ങൾ എന്റെ സ്നേഹിതന്മാരാകണമെങ്കിൽ എന്റെ കല്പനകൾ അനുസരിക്കണമെന്നാണ് കർത്താവ് പറയുന്നത്. അതു കൊണ്ട് കർത്താവിന്റെ ശരീരമായ സഭയുടെ നിയമങ്ങൾ പാലിക്കാൻ സഭാംഗങ്ങൾ ബാധ്യസ്തരാണ്. സഭാ മക്കൾ ആചാരങ്ങളും അനുഷ്ഠാനങ്ങളും വേണ്ട വിധത്തിൽ നിർവ്വഹിക്കുമ്പോൾ ശുദ്ധീകരണത്തിന്റെ മാർഗ്ഗം അകലെയല്ല. ഇന്ന് നമ്മുക്ക് അത്തരം വിശുദ്ധ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിന് സാധിക്കാതെ വരുന്നു.

അവിടെയാണ് പരാജയം. നോമ്പെടുക്കാനും ഉപവസിക്കാനും പ്രാർത്ഥിക്കാനും ദൈവം നമ്മുക്ക് അവസരം നൽകിയിട്ടുണ്ട്. എന്നാൽ മനുഷ്യർ അത് പലപ്പഴും ഉപയോഗിക്കുന്നില്ല. നമുക്കറിയാം ഇന്ന് ഭക്ഷണത്തിന്റെ ആധിക്യം കൊണ്ട് രോഗം വരുന്ന മനുഷ്യരാണ് ഭക്ഷണ മില്ലായ്മയിൽ രോഗം വരുന്ന മനുഷ്യരെ ക്കാളധികം ആശുപത്രികളിലെത്തുന്നത്. ധാരാളിത്തത്തിന്റെ സംസ്ക്കാരം നിലനിൽക്കു ന്നിടത്തോളം നമുക്ക് ആധ്യാത്മികതയുടെ ചൈതന്യം വളർത്തിക്കൊണ്ടു വരുവാനോ ആത്മീയ ജീവിതത്തിന് ഊന്നൽ കൊടുക്കാനോ സാധിക്കില്ല. അതു കൊണ്ട് പരിമിതീകരണം എന്ന ചിന്ത യേശുക്രിസ്തു പഠിപ്പിച്ചിട്ടുള്ള താണ്. സകലവും ത്യജിച്ച് എന്നെ അനുഗമി ക്കാത്തവന് എന്റെ പിന്നാലെ വരുവാൻ സാധിക്കുന്നില്ല. ഒന്നും ത്യജിക്കുന്നില്ല അതുകൊണ്ട് ആത്മീയതയിലേക്ക് വരുവാനും സാധിക്കുന്നില്ല. ത്യാഗ മനോഭാവത്തോടെ മറ്റുള്ളവരെ കരുതുകയും സഹായിക്കുകയും ചെയ്ത് മുന്നോട്ടു പോയാൽ നമുക്ക് ആധ്യാത്മികമായ വളർച്ച ഉണ്ടാകും. അതിനുള്ള മാർഗ്ഗങ്ങൾ നമുക്കുണ്ട്. ആധ്യാത്മിക അനുഷ്ഠാനങ്ങൾ നമുക്ക് തന്നിരിക്കുന്നത് ദൈവരാജ്യത്തിനനുസരിച്ചുള്ള ജീവിത വിശുദ്ധിക്കു വേണ്ടിയാണെന്ന് മനസിലാക്കി കൊണ്ട് ആത്മാർത്ഥമായി പ്രവർത്തിക്കുമ്പോൾ നമ്മുടെ ആത്മീയ ജീവിതം വളരും.

**പൊതു സമൂഹത്തിൽ സഭയുടെ ഇടം എന്താണ്. എങ്ങനെയൊക്കെ സഭയ്ക്ക് മുഖ്യധാരാ സമൂഹത്തോട് ചേർന്നു നിൽ ക്കാൻ സാധിക്കും?**

ദൈവത്തിന്റെ മക്കളാണ് ലോകത്തിലെ എല്ലാ മനുഷ്യരും. അതുകൊണ്ട് പൊതുസമൂഹം എന്നുപറയുന്നത് നമ്മുടേതല്ലാത്ത പല കാര ണങ്ങൾ കൊണ്ട് ഭിന്നമായിരിക്കുന്നു

മതപരമായി രാഷ്ട്രീയപരമായി പല രീതിയിൽ അനേക മതങ്ങൾ അനേക രാഷ്ട്ര ങ്ങൾ അനേകവിശ്വാസങ്ങൾ ദൈവം ഉണ്ടെന്ന് വിശ്വസിക്കുന്നവർ, ദൈവമില്ലെന്ന് വിശ്വസി ക്കുന്നവർ യുക്തിവാദികൾ അങ്ങനെയെല്ലാം ഉണ്ട് . ഇവരെല്ലാം ദൈവത്തിന്റെ മക്കളാണ്. ആരെയും നിഷേധിക്കുകയോ ആരോടും വെറുപ്പു ഉണ്ടാകുകയോ ചെയ്യരുത്. അവർ എല്ലാവരും ദൈവത്തിന്റെ മക്കളാണ്



വ്യത്യസ്തങ്ങളായ വഴിയിൽ അവർക്ക് പോകേണ്ടി വരും. പല മതങ്ങൾ പല രീതിയിൽ അവരവർക്ക് ലഭിച്ചിരിക്കുന്ന വീക്ഷണം അനുസരിച്ച് മുന്നോട്ട് പോകുന്നു. നമ്മുടെ മതമാണ് നമ്മുടെ വീക്ഷണമാണ് നമ്മുടെ ദൈവമാണ് ശരി എന്ന് പറഞ്ഞിട്ട് കാര്യമില്ല. നമുക്ക് നമ്മുടേതായ വീക്ഷണം ശരിയെന്ന് ഉത്തമ ബോധ്യമുണ്ടെങ്കിൽ അത് വിശ്വസിക്കാം പ്രചരിപ്പിക്കാം.

ഇന്ത്യൻ പീനൽ കോഡ് 25, 26 ആർട്ടിക്കിൾ അനുസരിച്ച് ഏതു മതത്തിൽ വിശ്വസിക്കാനും പ്രചരിപ്പിക്കാനുമുള്ള അവകാശമുണ്ട്

ഒരു മതത്തിന്റെ അതിരുകൾ മറ്റൊരു മതം ലംഘിക്കാൻ പാടില്ല എന്നു മാത്രം. ആർക്കും ഏതു മതത്തിൽ വേണമെങ്കിലും വിശ്വസിക്കാം

നിർബന്ധിച്ചാരും വിശ്വാസം അടിച്ചേൽപ്പിക്കരുത്. ഓരോ മതത്തിന്റെയും വിശ്വാസിയുടെയും സ്വാതന്ത്ര്യവും ഡിഗ്നിറ്റിയും കാത്തുസൂക്ഷിക്കണം .

എല്ലാവരും ദൈവത്തിന്റെ മക്കൾ ആണ് എന്ന ഒരു കാഴ്ചപ്പാടിൽ വേണം സഭയും സമൂഹവും മുന്നോട്ട് നീങ്ങേണ്ടത്. എന്റെ വിശ്വാസത്തിന്റേതായ ഐഡൻറിറ്റി കാത്തുസൂക്ഷിച്ച് ഞാൻ എന്റെ മതത്തിൽ വിശ്വസിച്ചാൽ മതി. എന്റെ സഹോദരന്റെ വിശ്വാസത്തിൽ ഇടപെടേണ്ട കാര്യമില്ല അവരുടെ വ്യക്തിത്വം അംഗീകരിച്ചുകൊണ്ട് അവരെ സ്നേഹിക്കാൻ തയ്യാറാവണം മറ്റുള്ളവരെ ബഹുമാനിക്കാൻ നാം തയ്യാറാവണം

എന്റേതാണ് നല്ലത് എന്ന് എനിക്ക് പറയാം മറ്റൊരാളുടെ ആണ് നല്ലത് എന്ന് അവർക്ക് പറയാം. മനുഷ്യർക്ക് അതിനുള്ള സ്വാതന്ത്ര്യം ഉണ്ടാകണം' മതസൗഹാർദ്ദം പുലർത്തുന്ന ഒരു രാജ്യമാകണം ഭാരതം.

യേശുക്രിസ്തു പറയുന്നുണ്ട് ഈ ആട്ടിൻ കൂട്ടത്തിൽ ഉൾപ്പെടാത്ത ഒരുപാട് ആളുകൾ എനിക്ക് വേറെയും ഉണ്ട് ഏതാണ് മറ്റ് ആളുകൾ എന്ന് നമുക്കറിയില്ല . ഏതായാലും എല്ലാ മതവും ദൈവത്തിങ്കലേക്കാണ് നീങ്ങുന്നത്. ഒരു മതവും പിശാചിങ്കലേക്ക് പോകുന്നില്ല.




ആരെയൊക്കെ ദൈവം രക്ഷിക്കും ആരെയൊക്കെ ദൈവം ശിക്ഷിക്കും എന്നുള്ള അതൊന്നും നമുക്ക് നമ്മുടെ അധികാര പരിധിയിൽപെട്ട കാര്യമല്ല . ആയതിനാൽ എല്ലാ മനുഷ്യരും പരസ്പരം സ്നേഹിച്ച് നന്മയോടും സമാധാനത്തോടും ജീവിക്കുകയാണ് വേണ്ടത്.

**മലങ്കര ഓർത്തഡോക്സ് സഭയുടെ പാരമ്പര്യവും ചരിത്രവും കാത്തുസൂക്ഷിക്കാൻ കഴിയത്തക്കരീതിയിൽ ഒരു മ്യൂസിയം സഭാ ആസ്ഥാനത്ത് ഉണ്ടാകേണ്ടത് ആവശ്യക**

ശേഷം പേജ് 7

വെരി. റവ. ഫാ. ജോൺസൺ
കല്ലിട്ടതിൽ കോർ എപ്പിസ്കോപ്പ



# പരിശുദ്ധ കാതോലിക്കാ ബാവായുടെ "പ്ര" ആരംഭ പദ്ധതികൾ

കരുണയുടെ മാനുഷിക മുഖമാണ് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവ. ആർദ്രതയും അനുകമ്പയുമാണ് അദ്ദേഹത്തിന്റെ അധ്യാത്മിക ജീവിതത്തിന്റെ അടിസ്ഥാന ശിലകൾ. കണ്ടനാട് ഭദ്രാസനത്തിലെ വിവിധ ഭാഗങ്ങളിൽ ക്രമാനുഗതമായി പടുത്തുയർത്തപ്പെട്ട ജീവകാരുണ്യ പ്രസ്ഥാനങ്ങൾ ഓരോന്നും വന്ദ്യ പിതാവിന്റെ സഹജീവി സ്നേഹത്തിന്റെ പ്രത്യക്ഷ പ്രതിഫലനങ്ങളാണ്. കൂത്താട്ടുകുളത്തെ പ്രതീക്ഷാ ഭവനാണ് ഇതിലൊന്നാമത്തേതു

1. ബുദ്ധിമാന്ദ്യവും അംഗവൈകല്യമുള്ള നിർധനരായ സ്ത്രീകളെ അവിടെ പരിപാലിക്കുന്നു .
2. കടയിരുപ്പിലെ പ്രശാന്തി ഭവൻ: നിരാലംബരും ദരിദ്രരുമായ രോഗികളുടെ അഭയ കേന്ദ്രമാണ്.
3. സൗത്ത് പിറമാടത്തെ പ്രത്യാശ ഭവനിൽ ബുദ്ധിമാന്ദ്യവും അംഗവൈകല്യമുള്ള നിർധനരും നിരാലംബരുമായ പുരുഷന്മാർക്ക് ആശാ കേന്ദ്രമാണ് .
4. കുന്നക്കാൽ, നെല്ലാട് തുടങ്ങിയ സ്ഥലങ്ങളിലുള്ള പ്രതിഭാ ഭവനിൽ അഭ്യസ്തവിദ്യരായ തൊഴിൽ രഹിതർക്കു സ്വയം തൊഴിൽ പരിശീലന പദ്ധതി രൂപപ്പെടുത്തിയിട്ടുണ്ട് .
5. ആശുപത്രികളിൽ ചികിത്സയിൽ കഴിയുന്ന നിർധനരായ രോഗികൾക്കു പ്രതിദിനം 5000 രൂപ സഹായമായി നൽകുന്ന പ്രദാനം പദ്ധതി.
6. ഭദ്രാസനത്തിലുള്ള 16 ആശുപത്രികളിൽ 1000 രോഗികൾക്കു നിത്യേന ഉച്ചഭകഷണം നൽകുന്ന അന്നദാന പദ്ധതിയാണ് പ്രമോദം പദ്ധതി .
7. കാരിക്കോടിൽ മാനസിക ദൗർബല്യമുള്ളവരെ സഹായിക്കുന്ന മാനസികാരോഗ്യ കേന്ദ്രമാണ് പ്രസന്നം

*പേജ് 6 (അഭിമുഖം തുടർച്ച)*

**തയല്ലേ? അതിനെക്കുറിച്ച് തിരുമേനിയുടെ അഭിപ്രായമെന്താണ്?**

തീർച്ചയായും ജോൺസന്റെ ചോദ്യം വളരെ പ്രസക്തമായ ഒന്നുതന്നെയാണ്. എന്റെ വിദ്യാഭ്യാസ കാലഘട്ടത്തിലും അതിനുശേഷവും ലോകസഭകളുടെ ആസ്ഥാനങ്ങൾ സന്ദർശിക്കുമ്പോൾ പുരാതനമായ ആ സഭകളുടെയൊക്കെ ചരിത്രവും സാംസ്ക്കാരിക ചിഹ്നങ്ങളും ഒക്കെ സൂക്ഷിക്കുന്ന മ്യൂസിയങ്ങൾ സഭാ ആസ്ഥാനങ്ങളിൽ ഉള്ളത് ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടല്ലോ. സഭയെക്കുറിച്ച് പഠിക്കുന്നതിനും സഭാചരിത്രത്തിൽ ഗവേഷണം നടത്തുന്നതിനും പുതിയ തലമുറയ്ക്ക് പാരമ്പര്യത്തിന്റെ മഹത്വം മനസ്സിലാക്കുന്നതിനും ഇത്തരം മ്യൂസിയങ്ങളും സ്മാരകങ്ങളും സഹായകമാണ്. തീർച്ചയായും മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനത്തും അത്തരത്തിലുള്ള ഒരു കേന്ദ്രം തുടങ്ങുന്നതിന് സഭാചരിത്രകാരന്മാരുടെയും നിങ്ങളെപ്പോലെയുള്ള സഭാസ്നേഹികളുടെയും സഹായം ആവശ്യമാണ്. അധികം താമസിയാതെതന്നെ അതിനു തുടക്കം കുറിക്കാൻ കഴിയുമെന്ന് പ്രതീക്ഷിക്കുന്നു.

8. പ്രപാലനം: 60 വയസു കഴിഞ്ഞ തൊഴിലാളികൾക്കു പെൻഷൻപദ്ധതി നടപ്പാക്കുന്ന പദ്ധതിയാണ് .
9. പിറവത്തെ പ്രഭാതം പദ്ധതിയിൽ സൗജന്യ കമ്പ്യൂട്ടർ പരിശീലനവും , വിവാഹ ധനസഹായവും നൽകുന്നു .
10. പ്രബോധനം :റഫറൻസ് പുസ്തകങ്ങളും സാഹിത്യ പുസ്തകങ്ങളുമടങ്ങുന്ന പൊതു വായനശാല
11. പ്രാപ്തി: ഭവനനിർമ്മാണം,വിവാഹം, ഉന്നതവിദ്യാഭ്യാസം എന്നിവയ്ക്കുള്ള സഹായം നൽകുന്ന പദ്ധതി .
12. പ്രയോജനമെഡിക്കൽസ് : പ്രതിദിനം 5000 രൂപയുടെ സൗജന്യ മരുന്ന് വിതരണം നടത്തുന്നു .
13. കോലഞ്ചേരിയിലെ പ്രവാഹം : നിർധന രോഗികൾക്കു പ്രെതിവർഷം 2000 സൗജന്യ ഡയാലിസിസ് നടത്തികൊടുക്കുന്ന പദ്ധതിയാണിത് .
14. കോലഞ്ചേരിയിലെ പ്രീതി ക്ലിനിക് ആൻഡ് ലാബിൽ സൗജന്യ വൈദ്യപരിശോധനയും പ്രഥമ ശുശ്രൂഷയും.
15. പെരുവയിലെ പ്രശാന്തം പദ്ധതിയിൽ ക്യാൻസർ രോഗികൾക്കുള്ള സംരക്ഷണകേന്ദ്രം.
16. കോലഞ്ചേരിയിലെ പ്രകാശം: നേത്ര രോഗികൾക്ക് സൗജന്യ പരിശോധനയും പ്രഥമ ശുശ്രൂഷയും.

പ്രസ്തുത പ്രസ്ഥാനങ്ങളുടെ സേവനങ്ങൾ ജാതി മത ഭേദമെന്യേ ഏവർക്കും സൗജന്യമായി നൽകുന്നു. എല്ലാ പ്രസ്ഥാനങ്ങളും മലങ്കര മെത്രാപ്പൊലിത്തായുടെ പേരിൽ രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുന്നു.

ദൈവ സ്നേഹത്തിന്റെ കെടാവിളക്കുകൾ പോലെ പൊതുസമൂഹത്തിനു വെളിച്ചം നൽകുന്ന ഈ സ്ഥാപനങ്ങൾക്കെല്ലാം മാർ സേവേറിയോസ് മെത്രപ്പൊലീത്തയുടെ അക്ഷീണപരിശ്രമങ്ങളുടെ നിരവധി കഥകൾ പറയാനുണ്ട്. കരുണയുടെ അപ്പോസ്തോലനായിരുന്ന ഭാഗ്യസ്മരണാർഹനായ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയോട് മാതൃവഴിയുള്ള ബന്ധം ഈ പ്രവർത്തനങ്ങളിൽ വന്ദ്യ പിതാവിന് എന്നും പ്രചോദനമായിതീർന്നിരിക്കുമെന്ന് ഉറപ്പാണ്.

കരുണയുടെ കൈവഴികൾ ഓരോന്നായി തന്നിലൂടെ പ്രവഹിക്കുമ്പോഴും സകലവും ദൈവത്തിന്റെ ദാനം എന്ന ബോധ്യത്തോടെ അദ്ദേഹം വിനയപൂർവം ദൈവസന്നിധിയിൽ സ്വയം സമർപ്പിച്ചു. പ്രാർത്ഥന കളിലെ നിഷ്ഠകളും ആരാധന കളിലെ ചിട്ടകളും നോമ്പ് ഉപവാസങ്ങളിലകർകശ്യവും അദ്ദേഹത്തിന്റെ ദൈവാശ്രയത്തിന്റെ ദൃഷ്ടാന്തങ്ങളാണ്..

എന്റെ സഭ എന്ന വികാരം മനസ്സിലും പ്രവർത്തിയിലും നിറച്ചു വച്ച മഹനീയ വ്യക്തിത്വം , വ്യവഹാരരഹിത മലങ്കര സഭ എന്ന വലിയ സ്വപ്നത്തിനു വേണ്ടി നിരവധി യാതനകൾ ഏറ്റുവാങ്ങിയ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി മുതൽ പിന്നിലേക്ക് ഓരോ മുൻഗാമിയുടെയും നിശ്ചയദാർഢ്യത്തോടും സത്യവിശ്വാസസ്ഥിരതയോടും ചേർന്നുപോകുന്ന പൊതു നിലപാടിന്റെ അന്തസ്സ് കാത്തുസൂക്ഷിക്കുന്ന മഹാപുരോഹിതൻ എന്ന നിലയിൽ അഭിമാനത്തോടെ മലങ്കര സഭാമക്കൾ ഏക സ്വരത്തിൽ ഏറ്റുപാടുന്നു.


# സബ് എഡിറ്റർമാരെയും റിപ്പോർട്ടർമാരെയും ആവശ്യമുണ്ട്

കേരള പവർ മൈൻഡ് മിഷന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കുന്ന മനസ് മാസികയ്ക്ക് സബ് എഡിറ്റർമാരെയും, എല്ലാ ജില്ലകളിലേക്കും റിപ്പോർട്ടർമാരെയും ആവശ്യമുണ്ട്. അപേക്ഷിക്കുക.

**മാനേജിംഗ് എഡിറ്റർ**
എഡിറ്റോറിയൽ ഓഫീസ്
സെന്റ് ജോർജ്ജസ് മൗണ്ട് ഹൈസ്ക്കൂൾ
കൈപ്പട്ടൂർ, പത്തനംതിട്ട, കേരള - 689648

keeppalliljohnson@gmail.com

ഡോ. എം. കുര്യൻ തോമസ്

# മാത്യൂസ് ത്രിതീയൻ അലങ്കരിക്കുന്ന പൈതൃക ചിഹ്നങ്ങൾ



2021 ഒക്ടോബർ 14-ന് പരുമല സെമിനാരിയിൽവെച്ചു നടന്ന മലങ്കര അസോസിയേഷൻ യോഗത്തിൽ, അദ്ധ്യക്ഷൻ കുറിയാക്കോസ് മാർ ക്ലിമ്മീസ് സീനിയർ മെത്രാപ്പോലീത്താ ഔദ്യോഗികമായി പ്രഖ്യാപിച്ച്, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ശുപാർശ ചെയ്ത്, മാനേജിംഗ് കമ്മറ്റി നാമനിർദേശം ചെയ്ത്, അസോസിയേഷൻ ഏകകണ്ഠ്യേന അംഗീകരിച്ചാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ. മാർ ത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ മലങ്കര മെത്രാപ്പോലീത്താ ആയത്. അതോടെ അസോസിയേഷൻ യോഗത്തിന്റെ തുടർ നടപടികളുടെ അദ്ധ്യക്ഷനും സാങ്കേതികമായി അദ്ദേഹമായി. 1934 ഡിസംബർ 26-നു ശേഷം തിരഞ്ഞെടുക്കപ്പെടുമ്പോഴെ മലങ്കര മെത്രാപ്പോലീത്താ ആകുന്ന ആദ്യ വ്യക്തി എന്ന സ്ഥാനവും അദ്ദേഹം അതോടെ സ്വന്തമാക്കി.

മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനമേൽക്കുമ്പോൾ പൂർവ-കൊളോണിയൽ കാലത്തെ രണ്ടു അധികാര വിശേഷണങ്ങൾകൂടി പരി. ബാവയ്ക്ക് സ്വന്തമായി. ഇന്ത്യയിലെ കൽദായ മെത്രാന്മാരും 1653-നു ശേഷം മാർത്തോമ്മാ എപ്പിസ്ക്കോപ്പാമാരും അറിയപ്പെട്ടിരുന്ന *തറവോദ് കോൽ ഹിന്ദോ - ഇന്ത്യയൊക്കയുടേയും വാതിൽ* - എന്ന വിശേഷണവും, ഉത്തര കൂനൻകരിശുകാലത്ത് മാർ ത്തോമ്മാ മെത്രാന്മാരിൽ ലയിപ്പിക്കപ്പെട്ട അർക്കദ്യക്കോൻ സ്ഥാനികൾക്ക് പരമ്പരാഗതമായി ഉണ്ടായിരുന്ന മലങ്കര നസ്രാണികളുടെ *ജാതിക്കു തലവൻ* എന്ന *ജാതിക്കു കത്തനാർ* സ്ഥാനവും. അതോടൊപ്പം മഹത്തായ പൈതൃകത്തിന്റെ സുഗന്ധം പേറുന്ന ഒരുപിടി സ്ഥാന ചിഹ്നങ്ങളും.

***- മണക്കുളം മോതിരം -*** 1815 മാർച്ച് 21-ന് പഴഞ്ഞി പള്ളിയിൽ വെച്ച് മേല്പട്ടസ്ഥാനമേറ്റ തന്റെ ധീര സേനാനായകന്റെ പൗത്രനായ പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് മണക്കുളം രാജാവ് സമ്മാനിച്ച പച്ചക്കല്ലു പതിച്ച മോതിരമാണ് ഇന്നു *മണക്കുളം മോതിരം* എന്നറിയപ്പെടുന്നത്. അന്നുമുതൽ മലങ്കര മെത്രാന്റെ സ്ഥാന ചിഹ്നങ്ങളിൽ ഉൾപ്പെട്ടതാണ് ഈ അംഗുലീയം.



***സ്വർണ്ണ ഇരട്ടപ്പത്തി വടി*** – പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് കുന്നംകുളത്തെ മലങ്കര നസ്രാണികൾ സമ്മാനിച്ച സ്വർണ്ണ നിർമ്മിത ഇരട്ടപ്പത്തി അംശവടി. ഇന്ന് അസോസിയേഷൻ യോഗങ്ങൾക്ക് മാത്രമാണ് അസോസിയേഷൻ പ്രസിഡന്റു കൂടിയായ മലങ്കര മെത്രാപ്പോലീത്താ ഈ അംശവടി ഉപയോഗിക്കുന്നത്.

വിധിവിഹിതം എന്നു പറയാം, മാർ സേവേറിയോസ് മേല്പട്ടക്കാരൻ എന്ന നിലയിൽ ആദ്യം കൈയ്യിലേന്തിയതും പ. വട്ടശ്ശേരിൽ തിരുമേനിയുടെ അംശവടിയാണ്. 1991 ഏപ്രിൽ 30-ന് പരുമല സെമിനാരിയിൽവെച്ച് മേല്പട്ടസ്ഥാനം ഏറ്റപ്പോൾ സ്ഥാന ചിഹ്നമായി പ. സഭ അദ്ദേഹത്തിനു നൽകിയത് പ. വട്ടശ്ശേരിൽ തിരുമേനിയുടെ വെള്ളിയിൽ തീർത്ത ഒറ്റപ്പത്തി വടിയാണ്. സ്വന്തമായി ഒരു അംശവടി പണിതീർപ്പിക്കുന്നവരെ ഉപയോഗിച്ച ശേഷം ഈ വടി പൗരസ്ത്യ കാതോലിക്കായെ അദ്ദേഹം തിരിച്ചേൽപ്പിച്ചു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ഉപയോഗിച്ചിരുന്നതും പിന്നീട് തോമസ് മാർ അത്താനാസ്യോസ് കൈവശപ്പെടുത്തിയതുമായ വെള്ളി അംശവടി 1889-ൽ കോടതി വഴി മാർ ദീവന്നാസ്യോസ് അഞ്ചാമൻ നടത്തിയെടുത്ത് ഉപയോഗിച്ചിരുന്നു. അദ്ദേഹം പിൻഗാമിയായ പ. വട്ടശ്ശേരിൽ തിരുമേനിക്ക് കൈമാറിയ ഈ വടി 1911-ൽ അബ്ദള്ളാ പാത്രിയർക്കീസ് അദ്ദേഹത്തിൽനിന്നും ഇരവു വാങ്ങി ക്നാനായ മെത്രാൻ ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസിന് മറിച്ചുവിറ്റു. ഇന്ന് ചിങ്ങവനം മാർ അപ്രേം സെമിനാരിയിൽ *പ. പരുമല തിരുമേനിയുടെ അംശവടി* എന്ന പേരിൽ പ്രദർശിപ്പിക്കുന്നത് ഇതാണ്.

***പ. വട്ടശ്ശേരിൽ തിരുമേനിയുടെ സ്വർണ്ണ സ്ലീബാ*** – പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ വിൽപ്പത്രപ്രകാരം പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിയ്ക്ക് കൈമാറിയ വിലയേറിയ കല്ലുകൾ പതിച്ച സ്വർണ്ണ സ്ലീബാ, മലങ്കര മെത്രാന്റെ സ്ഥാന ചിഹ്നമായി ആണ് ഇത് ഇന്ന് പരിഗണിക്കുന്നത്.

– ***സ്വർണ്ണ മുതലവായൻ മുടി*** – രൂപഘടനയിൽ കൽദായ, റോമൻ കത്തോലിക്കാ സ്വാധീനമുള്ളതും മാർത്തോമ്മാ ഒന്നാമൻ മുതലുള്ള മലങ്കര മെത്രാന്മാർ ഉപയോഗിച്ചിരുന്നതുമായ കിരീടം. പരമ്പരാഗതമായി ലഭിച്ചത് കാലപ്പഴക്കത്താൽ ഉപയോഗ ശൂന്യമായതോടെ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ എന്ന *വാകത്താനത്തു ബാവാ* പുതുതായി ഒരണ്ണം സ്വർണ്ണ കുമിളകൾ തുന്നിച്ചേർത്ത് രൂപപ്പെടുത്തി. തുന്നൽ വിദഗ്ദനായ അദ്ദേഹം തന്നെയാണ് അത് തൈച്ചെടുത്തതും.

– ***മൂറീസും സൂർപ്ലീസും ഇടക്കെട്ടും*** – പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് വരെയുള്ള മലങ്കര മെത്രാന്മാർ സ്ഥിരമായി ഉപയോഗിച്ചിരുന്ന സ്ഥാന വസ്ത്രം. ഇതിനുപിമ്പിൽ വ്യക്തമായ റോമൻ കത്തോലിക്കാ സ്വാധിനമുണ്ട്. പക്ഷേ സ്വർണ മുദ്രവെച്ച ഇടക്കെട്ട് തികച്ചു തദ്ദേശീയമാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഉപയോഗിച്ചിരുന്ന നടുവിൽ സ്വർണ്ണ മുദ്രയുള്ള ഇടക്കെട്ടാണ് ഇപ്പോൾ ഉപയോഗിക്കുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിന്റെ സ്വാധീനം ശക്തമായതോടെ *മൂറീസും സൂർപ്ലീസും* മുതലവായൻ മുടി പോലെ ഉപയോഗലുപ്തമായി. എങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ, ആറാമൻ എന്നിവർ വിശേഷ അവസരങ്ങളിൽ ഇവ ഉപയോഗിച്ചിരുന്നു. മുതലവായൻ മുടി പോലെ ഇവയും ഉപയോഗ ശൂന്യമായി മാറിയതോടെ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ഇവയുടെ സമജ്ഞസമായ ഒരു പുതിയ മാതൃക രൂപകല്പനചെയ്ത് തുന്നിയെടുത്തു. ഇപ്പോൾ മലങ്കര മെത്രാപ്പോലീത്താമാർ അസോസിയേഷനിൽ അദ്ധ്യക്ഷത വഹിക്കുമ്പോൾ ഇവ മുതലവായൻ മുടിയോടൊപ്പം ഉപയോഗിക്കുന്നു.

– ***ആർച്ച് മാൻഡ്രിയേറ്റ് വടി*** – ബൈസന്റൈൻ - ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ അദ്ധ്യക്ഷ സ്ഥാനത്തുള്ളവർ സ്ഥിരമായി ഉപയോഗിക്കുന്ന വടി. മലങ്കര മെത്രാന്മാരും പ. പൗലൂസ് ദ്വിതീയൻ വരെയുള്ള കാതോലിക്കാമാരും ഇത് ഉപയോഗിച്ചിരുന്നു. പ. വട്ടശ്ശേരിൽ തിരുമേനി, പ. ഗീവർഗീസ്, ദ്വിതീയൻ, പ. മാത്യൂസ് പ്രഥമൻ, പ. പൗലൂസ് ദ്വിതീയൻ എന്നിവർ ഉപയോഗിച്ചിരുന്നവയിൽ ഒന്ന് - ഇവ ഒക്കയുടെമേൽ അവകാശം ഉണ്ടെങ്കിലും - പരുമല അസോസിയേഷനിൽ വെച്ചുതന്നെ മാർ സേവേറിയോസിന് ലഭിക്കും.

**– *സിംഹാസനം* –** എല്ലാ എപ്പിസ്ക്കോപ്പാമാർക്കും സിംഹാസനം ഉണ്ട്. പട്ടംകൊടകൾക്ക് ഇവ അനിവാര്യവുമാണ്. പ്രതീകാത്മകമായി എപ്പിസ്ക്കോപ്പൽ സഭകളിൽ എല്ലാ ദേവാലയങ്ങളിലേയും മദ്ബഹാകളിൽ ഓരോ കസേര എപ്പിസ്കോപ്പായുടെ സിംഹാസനമായി സൂക്ഷിക്കുക പതിവുണ്ട്. മെത്രാന്മാരുടെ ആസ്ഥാന ദേവാലയങ്ങളിൽ അവരുടെ സിംഹാസനം എന്ന രീതിയിൽ വിശേഷമായി ഓരോ കസേര സൂക്ഷിക്കും. പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലാണ് മലങ്കര മെത്രാന്മാർ ആരൂഢരായിരുന്നത്. തദ്ദേശീയ മലങ്കര മെത്രാന്മാർ മാത്രമല്ല, ആ സ്ഥാനം അവകാശപ്പെട്ട പരദേശി യൂയാക്കീം മാർ കൂറിലോസും പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ മലങ്കര മെത്രാപ്പോലീത്ത എന്ന് ചുവന്ന മഷിയിൽ മുദ്ര കുത്തിയിരുന്നു.

എന്നാൽ പഴയ സെമിനാരി സ്ഥാപിച്ചതോടെ മലങ്കര മെത്രാന്മാർക്ക് സ്ഥിരം ആസ്ഥാനം ഉണ്ടായി എന്നു പറയാം. പക്ഷേ 1836-ലെ മാവേലിക്കര പടിയോലയ്ക്കു ശേഷം ആംഗ്ലിക്കൻ മിഷണിമാരുടെ പ്രതികാകബുദ്ധി മൂലം മലങ്കര മെത്രാന്റെ *കട്ടിൽ* പോലും *സായിപ്പിനെ സുഖിപ്പിക്കുന്ന* സർക്കാർ ഉദ്യോഗസ്ഥർ കണ്ടുകെട്ടി വിറ്റു. പിന്നീട് 1887-ൽ പഴയ സെമിനാരി നടത്തിയെടുക്കുന്നതുവരെ സ്ഥിരമായ ആസ്ഥാനം ഇല്ലാതിരുന്ന മലങ്കര മെത്രാന്മാർക്ക് അപ്രകാരം ഒരു കത്തീഡ്രലോ സ്ഥിരം സിംഹാസനമോ ഇല്ലായിരുന്നു. പഴയ സെമിനാരി കൈവശം കിട്ടിയതു മുതൽ ഇതഃപര്യന്തം അവിടമാണ് മലങ്കര മെത്രാന്മാരുടെ ഔദ്യോഗിക ആസ്ഥാനം. 1901-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ പൗരോഹിത്യ രജത ജൂബിലിക്കു കോട്ടയം എം.ഡി. സെമിനാരി ഹൈസ്ക്കൂളിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന് അദ്ദേഹത്തിനു സമ്മാനിച്ചതും, പഴയ സെമിനാരി നാലുകെട്ടിലെ മലങ്കര മെത്രാന്റെ ഔദ്യോഗിക വസതിയിൽ സൂക്ഷിച്ചിരിക്കുന്നതുമായ കസേരയാണ് ഇന്ന് മലങ്കര മെത്രാന്റെ സിംഹാസനമായി കണക്കാക്കുന്നത്.

**– *പഴയ സെമിനാരി*** *– ചെപ്പേടുകൾ – വട്ടിപ്പണം* – 1840-ലെ കൊല്ലം പഞ്ചായത്തു വിധിപ്രകാരം കേരളത്തിലെ ആധുനിക വിദ്യാഭ്യാസ വിപ്ലവത്തിന് അടിസ്ഥാനമിട്ട *കോട്ടയം കോളേജ്, പടിത്ത വീട്* എന്നിങ്ങനെ അറിയപ്പെട്ടിരുന്ന പഴയ സെമിനാരിയുടെ കൈവശവും മാർത്തോമ്മാ ആറാമൻ എന്ന വലിയ മാർ ദീവന്നാസ്യോസ് ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ സ്ഥിര നിക്ഷേപമാക്കിയ 3,000 പൂവരാഹന്റെ പലിശയും മലങ്കര മെത്രാന്റെ അധികാരത്തിനുള്ളിലാണ്.

അതോടൊപ്പം കേരളചരിത്രത്തിലെ സുപ്രധാന രേഖകളായ ഇരവികൊർത്തൻ ചെപ്പേട്, തരിസാപ്പള്ളി പട്ടയം, ആർത്താറ്റ് പടിയോല എന്നീ ചെമ്പോല കരണങ്ങളുടേയും ഔദ്യോഗിക കൈവശക്കാരൻ മലങ്കര മെത്രാനാണ്.

*മലങ്കര സഭാ ഭരണഘടനയുടെ സംരക്ഷകൻ* എന്ന ഉത്തരവാദിത്വത്തോടൊപ്പം ഈ അവകാശങ്ങൾ എല്ലാം മലങ്കര മെത്രാപ്പോലീത്തായ്ക്ക് അസോസിയേഷൻ വേദിയിൽത്തന്നെ ലഭിക്കുമെങ്കിലും കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ തന്റെ പിൻഗാമിക്കു കൽപ്പിച്ചു നൽകിയ *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്ന സ്ഥാനനാമം അസോസിയേഷൻ പ്രഖ്യാപനം കൊണ്ടു മാത്രം മാർ സേവേറിയോസിനു ലഭിക്കില്ല. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ രണ്ടു മാല ലഭിക്കുങ്കിലും *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്ന സ്ഥാനനാമം, അസോസിയേഷൻ തിരുമാനം അന്ന് ചേരുന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച ശേഷം മാത്രമേ ഭരണഘടനപ്രകാരം കരഗതമാവുകയുള്ളു.

ഹൂദയ കാനോനും മലങ്കര സഭാ ഭരണഘടനയും വിവക്ഷിക്കുന്ന പ്രകാരം മലങ്കരയിലെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് മലങ്കര മെത്രാപ്പോലീത്തായെ പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ ശ്ലൈഹീക സിംഹാസനത്തിൽ ***പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ*** ആയി വാഴിക്കുമ്പോൾ മലങ്കര സഭയിൽ മേല്പട്ടക്കാരെ വാഴിക്കുവാനും പ. മൂറോൻ കൂദാശ ചെയ്യുവാനുള്ള അധികാരവും സ്തുതി ചൊവ്വാകപ്പെട്ട ഓർത്തഡോക്സ് വിശ്വാസം പരിപാലിക്കാനുള്ള ഉത്തരവാദിത്വവും മാത്രമല്ല, സ്ഥാനന്യായേനെയുള്ള ചില സ്ഥാന ചിഹ്നങ്ങൾക്കും അദ്ദേഹത്തെ അർഹനാക്കും.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ അത്യുന്നത മഹാപുരോഹിതന് അവകാശപ്പെട്ട മൂന്നു മാലകളാണ് അവയിൽ പ്രധാനം. പ. സ്ലീബായോടൊപ്പം തിയോടോക്കോസ്, പ, മാർത്തോമ്മാ ശ്ലീഹാ ഇവരുടെ ഐക്കണുകൾ ആലേഖനം ചെയ്ത ഓരോ മുദ്ര മാലകൾ കൂടി പൗരസ്ത്യ കാതോലിക്കായ്ക്ക് അവകാശപ്പെട്ടതാണ്. സ്ഥാനാരോഹണ വേളയിൽ മുഖ്യ കാർമ്മികൻ ഇവ ധരിപ്പിക്കും.

അത്യുന്നത മഹാപുരോഹിതന് മാത്രം അർഹമായതും സുറിയാനി പാരമ്പര്യത്തിൽ *ഏഫോദ്* എന്നും *സാക്രോ* എന്നും അറിയപ്പെടുന്നതുമായ ഇടക്കെട്ടിൽനിന്നും ധരിക്കുന്ന അംഗവസ്ത്രമാണ് അടുത്തത്. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ വരെയുള്ളവർ കാപ്പയോടൊപ്പം ഉപയോഗിച്ചിരുന്ന ഈ അംഗവസ്ത്രം മലങ്കര സഭയുടെ *ആത്മീയവും ലൗകീകവും കൗദാശികവുമായ മേലധികാരി* എന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേൽക്കുമ്പോൾത്തന്നെ ലഭിക്കുമെങ്കിലും കൗദാശികമായി ഉപയോഗിക്കാൻ സാധിക്കുക കാതോലിക്കാ വാഴ്ചയ്ക്കു ശേഷം മാത്രമാണ്.

ദാർശനികനും കലാകാരനുമായ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ദീർഘവീക്ഷണത്തോടെ തനിക്കും പിൻഗാമികൾക്കുമായി കാതോലിക്കായിക്കടുത്ത ഒരു അംശവടി രൂപകല്പന ചെയ്ത് പണികഴിപ്പിച്ചു. അദ്ദേഹത്തിന്റെ തൊട്ടു പിൻഗാമിയായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ മുതൽ സ്ഥാനമേൽക്കുന്നത് നാഗശിരസ് ഇല്ലാതെ *അഹറോന്റെ തളിർത്ത വടി*ക്കു സമാനമായി പണികഴിപ്പിച്ച ഈ അംശവടി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഏൽപ്പിക്കുന്നതോടെയാണ്. അദ്ദേഹം തന്നെ സൃഷ്ടിച്ച പൗരസ്ത്യ കാതോലിക്കായുടെ അൽമത്തിക്കാപ്പ ഇന്ന് ഉപയോഗിക്കുന്നില്ല എന്ന ദുഃഖസത്യവും ഇവിടെ പങ്കുവെക്കട്ടെ.

1951-ലാണ് കാതോലിക്കേറ്റിന്റെ ആസ്ഥാനമായി കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന പ. സഭ സ്വന്തമാക്കുന്നത്. ഈ കേന്ദ്ര ആസ്ഥാനത്ത് പൗരസ്ത്യ കാതോലിക്കായുടെ രാജകീയ പ്രൗഢിക്ക് അനുയോജ്യമായ ഒരു *കാതോലിക്കാ സിംഹാസനം* പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ പണികഴിപ്പിച്ചു. അരമനയോടൊപ്പം അരമന ചാപ്പലിൽ സൂക്ഷിച്ചിരിക്കുന്ന ഈ സിംഹാസനവും സ്ഥാനന്യായേന കാതോലിക്കായ്ക്ക് കൈവശമാകും.

തിഗ്രീസിലെ മഫ്രിയാമാരുടെ *ബസേലിയോസ്* എന്ന സ്ഥാനനാമമാണ് 1912-ൽ ഒന്നാം കാതോലിക്കായ്ക്ക് നൽകിയത്. ഒൻപതാം കാതോലിക്കായും ഉപയോഗിക്കുക ഈ സ്ഥാനനാമമാകും. അതോടൊപ്പം അഞ്ചാം കാതോലിക്കാ മുതൽ *മാർത്തോമ്മാ* എന്ന മലങ്കര മെത്രാന്റെ സ്ഥാനനാമവും ഉപയോഗിച്ചു വരുന്നുണ്ട്. ഇതിനു പിമ്പിൽ ദീർഘമായ ഒരു ചരിത്രമുണ്ട്.

1653-ൽ മലങ്കരയിൽ ഒരു തദ്ദേശീയ മേല്പട്ടശ്രേണി ജന്മമെടുത്തപ്പോൾ തങ്ങളുടെ മാർത്തോമ്മാ പൈതൃക സ്മരണയായി *മാർതോമ്മാ* എന്ന സ്ഥാനനാമമാണ് നസ്രാണികൾ നവാഭിഷിക്തന് നൽകിയത്. എന്നാൽ പതിനെട്ടാം നൂറ്റാണ്ടിൽ അന്ത്യോഖ്യാ പാത്രിയർക്കീസുമാർക്ക് *മാർ തോമ്മാ* നാമവും അതു ദ്യോതിപ്പിക്കുന്ന പൈതൃകവും അസഹനീയമായി. തന്റെ സ്ഥാനനാമം *ദീവന്നാസ്യോസ്* എന്നു പരിവർത്തനം ചെയ്യണമെന്നുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആവശ്യം അഞ്ചാം മാർത്തോമ്മാ വകവെച്ചില്ല. എന്നാൽ സഭയിലെ പിളർപ്പ് ഒഴിവാക്കാൻ പിൻഗാമിയായ ആറാം മാർത്തോമ്മാ എപ്പിസ്ക്കോപ്പാ *ദീവന്നാസ്യോസ്* എന്ന പേരിൽ മെത്രാപ്പോലീത്താ ആയി സിംഹാസനാരോഹണം ചെയ്തു. പക്ഷേ അദ്ദേഹം ഈ നവനാമം ഉപയോഗിക്കുകയോ പിൻഗാമിക്കു നൽകുകയോ ചെയ്തില്ല. 1815 മുതൽ തുടർച്ചയായി മൂന്നു മലങ്കര മെത്രാന്മാരെ വാഴിച്ചത് കടുത്ത അന്ത്യോഖ്യൻ പാരമ്പര്യം പിന്തുടരുന്ന തൊഴിയൂർ മെത്രാൻ ആയിരുന്നതിനാൽ *മാർത്തോമ്മാ* നാമം അസ്തമിക്കുകയും ദീവന്നാസ്യോസ് ഉറയ്ക്കുകയും ചെയ്തു. 1934-ലെ സഭാ ഭരണഘടന മലങ്കര മെത്രാൻ - കാതോലിക്കാ സ്ഥാനങ്ങൾ സംയോജിപ്പിച്ചതോടെ *ദീവന്നാസ്യോസ്* എന്ന സ്ഥാനനാമത്തിനു പ്രസക്തിയില്ലാതെ ആയി. അതോടെ *ദീവന്നാസ്യോസ്* എന്ന സ്ഥാനനാമത്തിന് സഭാദ്ധ്യക്ഷനുള്ള സംവരണം ഒഴിവായി. സഭയിലെ ഇതര മേല്പട്ടക്കാർക്ക് അത് നൽകുവാനും തുടങ്ങി.

എന്നാൽ തങ്ങളുടെ ജാതിക്കുതലവന്റെ *മാർത്തോമ്മാ* എന്ന പൂർവിക സ്ഥാന

നാമത്തെപ്പറ്റിയുള്ള സ്മരണ നസ്രാണിയിൽ നിന്നും വിട്ടുപോയില്ല. 1953-ൽ അഞ്ചു മേല്പട്ടക്കാരെ വാഴിക്കുന്നതിനു തൊട്ടുമുമ്പ് മാർ ഗീവർഗീസ് ദ്വിതീയൻ, സ്വന്ത സ്ഥാന നാമങ്ങളിൽ നിയുക്ത മെത്രാന്മാരിൽ ഓരോരു ത്തരുടേയും അഭിപ്രായം ആരാഞ്ഞു. പാറേട്ട് മാർ ഈവാനിയോസ്, തനിക്ക് *മാർ തോമ്മാ* എന്ന സ്ഥാനനാമം വേണമെന്നു ആവശ്യപ്പെട്ടു. പക്ഷേ *...അത് നമുക്ക് അവകാശപ്പെട്ടതാണ്, മറ്റാർക്കും നൽകില്ല...* എന്നായിരുന്നു മറുപടി. 1975-ൽ തന്റെ സ്ഥാനാരോഹണ വേളയിൽ ജാത്യാഭിമാനിയായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ചരിത്ര പ്രാധാന്യമുള്ള *മാർത്തോമ്മാ* എന്ന സ്ഥാന നാമം പുനർജീവിപ്പിച്ചു. ആ പാരമ്പര്യം ഇന്നും തുടരുന്നു.

അഹറോനു ശേഷം പുത്രനായ എലയാ സാറിനെ മഹാപുരോഹിതനായി വാഴിച്ചതി നെപ്പറ്റി *...യഹോവാ കൽപ്പിച്ചതുപോലെ മോശ ചെയ്തു. സർവസഭയും കാൺകെ അവർ ഹോർ പർവതത്തിൽ കയറി. അഹറോന്റെ വസ്ത്രം ഊരി അവന്റെ മകനായ എലയാസാറിനെ ധരിപ്പിച്ചു...* (സംഖ്യ 20: 27) എന്നാണ് രേഖപ്പെ ടുത്തുന്നത്. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയന് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലും കാതോ ലിക്കാ എന്ന നിലയിലും ഓരോ സ്ഥാന ചിഹ്നവും ഏൽപ്പിച്ചു കൊടുക്കുമ്പോൾ രണ്ടു സഹസ്രാബ്ദക്കാലത്തെ നസ്രാണി പൈതൃക ത്തിന്റെ തിരുശേഷിപ്പുകളാണ് ആ കൈകളി ലെത്തുക. അഹറോന്റെ തിരുവസ്ത്രവും എലിയായുടെ പുതപ്പും പോലെ.




പത്തനാപുരം മൗണ്ട് താബോർ ട്രെയിനിങ് കോളേജ് 2021-22വർഷത്തെ കോമേഴ്സ് അസോസിയേഷൻ ഉത്ഘാടനം COMMERCIO 2K22, 2022 മാർച്ച് 2, വ്യാഴാഴ്ച രാവിലെ 10 മണിക്ക് ശ്രീ. ജോൺസൻ കീപ്പള്ളിൽ (മുൻ ചെയർമാൻ & മാനേജിങ് ഡയറക്ടർ, സൺഷൈൻ ഇന്റർനാഷണൽ സ്കൂൾ, സൗദി അറേബ്യ, മാനേജർ സെന്റ്. ജോർജ് ഗ്രൂപ്പ് ഓഫ് സ്കൂൾസ് , പത്തനംതിട്ട) നിർവഹിക്കുന്നു.



കൈപ്പട്ടൂർ സെന്റ് ജോർജ്ജസ് മൗണ്ട് ഹൈസ്ക്കൂൾ 83-ാം വാർഷികാഘോഷത്തിൽ കൽക്കട്ട ഭദ്രാസനാധിപൻ അഭി. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അനുഗ്രഹപ്രഭാഷണം നടത്തുന്നു.



**ഷാജി ജോർജ്ജ്**

Former Principal
St. Thomas Teacher
Training Institute,
Thiruvalla

# ക്രിസ്തുവിൽ ജീവിതം മനോഹരമാക്കിയ ഒരു മഹദ് വ്യക്തിത്വം

## മനസ് മാസികയുടെ രക്ഷാധികാരിയായിരുന്ന ശ്രീ. കെ.പി. കുര്യനെക്കുറിച്ചുള്ള അനുസ്മരണം

ലോകപ്രശസ്ത ഗ്രീക്കു സാഹിത്യകാരനായ കസാൻദ് സാക്കീസിന്റെ 'റിപ്പോർട്ട് ടു ഗ്രീക്കോ' എന്ന ആത്മകഥാപരമായ പുസ്തകത്തിൽ ഒരു ബദാം വൃക്ഷത്തോട് ആവശ്യപ്പെടുന്ന ഒരു ആഹ്വാനമുണ്ട്– "സഹോദരീ, ദൈവത്തെക്കുറിച്ച് സംസാരിക്കുക''. അപ്പോൾ ബദാം വൃക്ഷത്തിന്റെ പ്രതികരണം വാക്കുകൾ പൂത്തുലയുന്ന ഭാഷയിൽ ഒരു വാചകത്തിൽ ഇപ്രകാരമാണ് രേഖപ്പെടുത്തിയിരിക്കുന്നത് – "ബദാം വൃക്ഷം പൂത്തുലഞ്ഞു.'' ദൈവത്തെക്കുറിച്ച് ബദാം വൃക്ഷം സംസാരിച്ചത് ഒരു പൂത്തുലയലിന്റെ ഭാഷയിലാണ്. കുട്ടിക്കാലം മുതൽക്കുതന്നെ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റേയും മനുഷ്യരുടെയും കൃപയിൽ മുതിർന്നു വന്ന് എൺപത്തിയെട്ട് വർഷക്കാലം ദൈവകൃപയുടെ പൂക്കാലമായി നമ്മുടെ ഇടയിൽ ജീവിച്ച ക്രിസ്തു അലങ്കരിച്ച ഒരു ബദാംവൃക്ഷമായിരുന്നു കണ്ണോത്ര അമ്പാട്ടു പറമ്പിൽ **ശ്രീ. കെ. പി. കുര്യൻ സാർ.** കണ്ണോത്ര കുടുംബത്തിനും



പ്രിയപ്പെട്ടവർക്കും അദ്ദേഹം സ്നേഹനിധിയായ കുട്ടപ്പച്ചായനായിരുന്നു. പഠനകാലത്ത് ഒരു മാതൃകാവിദ്യാർത്ഥിയായി പഠിച്ച്, സാമൂഹ്യബോധമുള്ള ഒരു യുവാവായി വളർന്ന്, വിവിധ ശുശ്രൂഷാരംഗങ്ങളിൽ ദൈവം നിയോഗിച്ചപ്പോൾ അവിടെയെല്ലാം തന്റെ സാന്നിധ്യം കൊണ്ടും, ശുശ്രൂഷകൾ കൊണ്ടും സേവനം കൊണ്ടും, നേതൃത്വം കൊണ്ടും ദൈവം തനിക്കു നൽകിയ മനോഹരതീരങ്ങളിൽ കൃപയുടെ നിറവോടെ ജീവിച്ച ഒരു വ്യക്തി മാത്രമല്ല, ദൈവം തനിക്കു നൽകിയ തീരങ്ങളെ തന്റെ സമർപ്പണം കൊണ്ട് കൂടുതൽ മനോഹരമാക്കിത്തീർത്ത സ്നേഹത്തിന്റെ ഒരു മനോഹരതീരമായിരുന്നു കുട്ടപ്പച്ചായൻ.

കുട്ടപ്പച്ചായൻ ശ്രേഷ്ഠമായ ഒരു കുടുംബത്തിന്റെ കുടുംബനാഥനായിരുന്നു. അദ്ദേഹത്തിന്റെ കുടുംബജീവിതം ഏറെ മനോഹരവും മാതൃകാപരവുമായിരുന്നു. ദൈവത്തിൽ ആശ്രയിച്ച്, ദൈവത്തോട് ചേർന്ന് സ്വന്തം ഭവ

നത്തെ ബെഥാന്യയിലെ ലാസറിന്റെ ഭവനം പോലെ കർത്താവിനെ സ്നേഹിക്കുന്നതും കർത്താവു സ്നേഹിക്കുന്നതുമായ ഒരു ഭവനമായി രൂപപ്പെടുത്തി സഭയ്ക്കും സമൂഹത്തിനുമായി സമ്മാനിച്ച ഒരു വ്യക്തിത്വമായിരുന്നു കുട്ടപ്പച്ചായന്റേത്- സ്നേഹനിധിയായ ഭാര്യ, സ്നേഹനിധികളായ മക്കൾ, സ്നേഹനിധികളായ മരുമക്കൾ, വാത്സല്യനിധികളായ കൊച്ചുമക്കൾ, സ്നേഹനിധികളായ സഹോദരങ്ങൾ. ഇങ്ങനെ സ്നേഹം കൊണ്ട് അനുഗ്രഹിക്കപ്പെട്ട ഒരു കുടുംബം. മഹാകവി കാളിദാസൻ 'വാക്കും അർത്ഥവും പോലെ പുലരുക' എന്നു പറയുമ്പോൾ ഒരു വാക്ക് അതിന്റെ അർത്ഥത്തോടും അർത്ഥം ആ വാക്കിനോടും ചേർന്നു നിൽക്കുന്നതുപോലെ ചേർന്നു നിൽക്കുക എന്ന് ആഹ്വാനം ചെയ്യുമ്പോൾ ആ ഒരുമ ദൃശ്യദൃഷ്ടാന്തമായി നാം കാണുന്ന അപൂർവ്വം ചില മാതൃകകളിലൊന്നായിരുന്നു കുട്ടപ്പച്ചായനും കൊച്ചമ്മയും കുടുംബവും. അദ്ദേഹത്തിനു താങ്ങും തണലുമായി ദൈവം കൂട്ടിയോജിപ്പിച്ച നാൾമുതൽ കൊച്ചമ്മ ഒരു സഹധർമ്മിണിയായി കൂടെയുണ്ടായിരുന്നു. അവർ പരസ്പരം സ്നേഹിക്കുകയും പരസ്പരം കരുതുകയും പരസ്പരം ആദരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. കുട്ടപ്പച്ചായന്റെ നാലു മക്കൾ മാത്രമല്ല അവരുടെ ജീവിതപങ്കാളികളായി തീർന്നവരും കുട്ടപ്പച്ചായനും കൊച്ചമ്മയ്ക്കും പ്രിയപ്പെട്ട മക്കൾതന്നെയായിരുന്നു. മാങ്ങാനം സെന്റ് പീറ്റേഴ്സ് മാർത്തോമ്മാ ഇടവകയുടെ ഇടവക ഡയറക്ടറിയിൽ ഈ കുടുംബത്തിന്റെ ഒരു ഫോട്ടോ ചേർത്തിട്ടുണ്ട്. സ്നേഹത്തിന്റെ മനോഹാരിതയിൽ വിരിയുന്ന ഒരു പൂച്ചെണ്ടുപോലെ മനോഹരമാണ് ആ ചിത്രം. ഏറ്റവും മനോഹരമായ പൂക്കൾകൊണ്ടു തീർക്കുന്ന ഒരു ഓണപ്പൂക്കളം പോലെയോ അതിലേറെയോ സുന്ദരമായ ഒരു കുടുംബചിത്രം - ദൈവകൃപ വിടരുന്ന ഒരു മനോഹരതീരം. കുട്ടപ്പച്ചായനും കൊച്ചമ്മയ്ക്കും എപ്പോൾ എന്താവശ്യമുണ്ടായാലും വേണ്ട ശുശ്രൂഷകൾ നിർവ്വഹിപ്പാൻ ഓടിയെത്തുന്ന മക്കളും മരുമക്കളും ആ കുടുംബത്തിന്റെ അനുഗ്രഹമായിരുന്നു. ആ ഭവനം കർത്താവിനെ സ്നേഹിച്ച ഭവനം മാത്രമല്ല, കർത്താവിന്റെ ശരീരമായ സഭയെ സ്നേഹിക്കുകയും ചെയ്ത ഭവനമായിരുന്നു. മാങ്ങാനം സെന്റ് പീറ്റേഴ്സ് മാർത്തോമ്മാ ഇടവകയുടെ ട്രസ്റ്റിയായും ഇടവക സെക്രട്ടറിയായും പടിഞ്ഞേറേക്കര സണ്ടേ സ്കൂൾ അധ്യാപകനായും ഹെഡ്മാസ്റ്ററായും പ്രാർത്ഥനാ യോഗങ്ങളിലും പള്ളിയിലെ വിവിധ ശുശ്രൂഷകളിലും വചനപ്രഘോഷകനായും കുട്ടപ്പച്ചായൻ ജ്വലിച്ചുനിന്നു. മലങ്കര മാർത്തോമ്മാ





സുറിയാനി സഭയുടെ അഭിമാനമായി കോട്ടയം -കൊച്ചി ഭദ്രാസനത്തിന്റെയും അടൂർ ഭദ്രാസനത്തിന്റെയും അദ്ധ്യക്ഷനായിരിക്കുന്ന അഭിവന്ദ്യ ഡോ. ഏബ്രഹാം മാർ പൗലോസ് എപ്പിസ്ക്കോപ്പാ തിരുമനി കുട്ടിക്കാലത്ത് പടിഞ്ഞാറേക്കര സണ്ടേസ്കൂളിൽ കുട്ടപ്പച്ചായന്റെ പ്രിയപ്പെട്ട ഒരു വിദ്യാർത്ഥിയായിരുന്നു എന്നത് എത്ര അഭിമാനകരം!

ഔദ്യോഗിക ജീവിതരംഗത്ത് നേരിന്റെ നേർരേഖയിലൂടെയായിരുന്നു അദ്ദേഹത്തിന്റെ ജീവിതം. ഡപ്യൂട്ടി കലക്ടർ വരെ ഉയർന്നെങ്കിലും അദ്ദേഹമെന്നും വിനയത്തിന്റെയും ഔന്നത്യത്തിന്റെയും ആൾരൂപമായിരുന്നു. ആത്മാർത്ഥതയും വിശ്വസ്തതയും കൈവിടാതെയും അതേസമയം കരുണയുടെയും സേവനോത്സുകതയുടെയും ആൾരൂപമായും കുട്ടപ്പച്ചായൻ പ്രവർത്തിച്ചു. കേരളത്തിന്റെ ഭരണരംഗത്ത് സമുന്നതസ്ഥാനം അലങ്കരിച്ചിരുന്ന ഡോ. ഡി. ബാബുപോളിനെപ്പോലെയുള്ളവർ ശ്രീ. കെ.പി. കുര്യൻ എന്ന വ്യക്തിക്കു നൽകിയ ആദരവ് ആ കുലീനമായ വ്യക്തിത്വത്തിനു ലഭിച്ച അംഗീകാരമായിരുന്നു. ഗർവ്വിന്റെ ഭാവം ഒരിക്കലും അദ്ദേഹത്തെ സ്പർശിച്ചിരുന്നില്ല. തന്റെ അടുക്കൽ ഓരോ ആവശ്യത്തിനായി വരുന്നവരിൽ ദൈവത്തിന്റെ മനുഷ്യമുഖം കാണുവാൻ കഴിഞ്ഞതുകൊണ്ടായിരിക്കാം മറ്റുള്ളവരെ എങ്ങനെയെല്ലാം നിയമത്തിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ടുതന്നെ നീതിപൂർവം സഹായിക്കാം എന്ന് അദ്ദേഹം ചിന്തിച്ചത്.

അറിവിന്റെ ലോകത്ത് എന്നും നിരന്തരം പുതുക്കപ്പെട്ടുകൊണ്ടിരുന്ന ഒരു വ്യക്തിയായിരുന്നു അദ്ദഹം. മുട്ടമ്പലം ലൈബ്രറിയുടെ ആദ്യകാലഘട്ടങ്ങളിൽ അതിനു ധീരോദാത്തമായ നേതൃത്വം നൽകാൻ അദ്ദേഹം തയ്യാറായി എന്നതു അറിവു നേടുന്നതിലും അറിവു പകരുന്നതിലും അറിവിൽ നിരന്തരം പുതുക്കപ്പെടുന്നതിലുമുള്ള അദമ്യമായ ആവേശം കൊണ്ടുതന്നെയായിരുന്നു. പി.എസ്.സി. പരീക്ഷപോലുള്ള പരീക്ഷകൾക്ക് ഒരുങ്ങുന്നവരെ സഹായിക്കാനുള്ള വലിയ ആഗ്രഹത്തോടു കൂടിയാണ് ഔദ്യോഗികസേവനത്തിൽ നിന്നും വിരമിച്ചതിനുശേഷം ഒരു പരിശീലന കേന്ദ്രം കോട്ടയത്തു തുടങ്ങുവാൻ അദ്ദേഹം തയ്യാറായത്. കണ്ണോത്ര കുടുംബയോഗത്തിന്റെ പ്രസിഡന്റ് എന്ന നിലയിലും പിന്നീട് രക്ഷാധികാരി എന്ന നിലയിലും കുട്ടപ്പച്ചായൻ നടത്തിയ കുടുംബയോഗങ്ങളിലെ അദ്ധ്യക്ഷപ്രസംഗങ്ങളും 'കുടുംബദൂത'നിലെ കത്തുകളും എല്ലാംതന്നെ പ്രചോദനാത്മക പ്രബോധനങ്ങളായിരുന്നു. ക്രിസ്തീയ വിശ്വാസത്തിലും മൂല്യങ്ങളിലും വരുംതലമുറകൾ വളരണം എന്ന് അദ്ദേഹം ആഗ്രഹിച്ചു. ജീവിതാന്ത്യംവരെയും പഠിച്ചു വളരുവാൻ അദ്ദേഹം എല്ലാവരേയും ആഹ്വാനം ചെയ്തുകൊണ്ടിരുന്നു.

ആദരണീയനായ കുട്ടപ്പച്ചായൻ ഔദ്യോഗിക ജീവിതരംഗത്തുനിന്നും വിരമിച്ചതിനു ശേഷം സജീവമായിനിന്ന പല രംഗങ്ങളിൽ ഒന്ന് വിദ്യാഭ്യാസരംഗമായിരുന്നു. തന്റെ മൂന്നാമത്തെ മകൾ വിനീതയുടെ ഭർത്താവും വിദ്യാഭ്യാസരംഗത്തും ജീവകാരുണ്യപ്രവർത്തനരംഗത്തും നിറഞ്ഞുനിൽക്കുന്ന ആദരണീയ സാന്നിദ്ധ്യവുമായ ബഹുമാനപ്പെട്ട ശ്രീ. ജോൺസൺ കീപ്പള്ളിൽ സാർ നേതൃത്വം നൽകുന്ന കൈപ്പട്ടൂർ സെന്റ് ജോർജ് മൗണ്ട് ഹൈസ്കൂളിന്റെ അഡ്വൈസറി ബോർഡിന്റെ ചെയർമാനായും പിന്നീട് സ്കൂൾ ചെയർമാനായും അദ്ദേഹം സേവനമനുഷ്ഠിച്ചു. അദ്ദേഹം നേതൃത്വം നൽകിയിരുന്ന കാലയളവിൽ ആ സ്കൂളിലെ അദ്ധ്യാപകസംഗമങ്ങളിൽ അദ്ദേഹം നൽകിയ പ്രബോധനങ്ങൾ ആ അദ്ധ്യാപകരെല്ലാം ഏറെ ശ്രദ്ധവെച്ചു കേട്ടിരുന്നു. അദ്ധ്യാപനം പൂർണ്ണസമർപ്പണത്തോടും പൂർണ്ണ സന്തോഷത്തോടും നിർവഹിക്കേണ്ട ഒരു നിയോഗമാണെന്ന് അദ്ധ്യാപകരെ നിരന്തരം പ്രബോധിപ്പിച്ച അദ്ദേഹം ഒരു പിതാവിന്റെ സ്ഥാനത്തുനിന്നുകൊണ്ട് അദ്ധ്യാപകരെ കരുതിയിരുന്നു. അദ്ധ്യാപന ശുശ്രൂഷയിൽ അദ്ധ്യാപകർക്ക് ഒരു വിഷമവും വരരുത് എന്നും ആരുടെയും ഒരു തുള്ളി കണ്ണുനീർപോലും പൊഴിയരുതെന്നും അദ്ദേഹം ആഗ്രഹിക്കുകയും ഇക്കാര്യത്തിൽ മനേജ്മെന്റ് വേണ്ടതെല്ലാം ചെയ്യുകയും ചെയ്തിരുന്നു. 1938-ൽ സ്ഥാപിച്ച ഈ സ്കൂളിന്റെ ആദ്യത്തെ ഹെഡ്മാസ്റ്റർ അദ്ദേഹത്തിന്റെ മാതുലനായിരുന്നു. കീപ്പള്ളിൽ എഡ്യൂക്കേഷനൽ & ചാരിറ്റബിൾ സൊസൈറ്റി ഏറ്റെടുത്ത കാലം മുതൽ ആ സ്കൂളിന്റെ അമരക്കാരനായും അദ്ദേഹം പ്രവർത്തിച്ചു. ആദ്ദേഹവുമായുള്ള ആത്മബന്ധത്തിന്റെ ഊഷ്മളതയിൽ മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസിലർ ഡോ. സിറിയക് തോമസ്, ജസ്റ്റീസ് കെ.റ്റി. തോമസ്, ഡോ. ഡി. ബാബുപോൾ, ഡോ. അൽഫോൺസ് കണ്ണന്താനം, ശ്രീ. ജെയിംസ് ജോസഫ്, ഡോ. ജാൻസി ജെയിംസ് എന്നീ പ്രമുഖ വ്യക്തികൾ സ്കൂൾ സന്ദർശിക്കുകയും അദ്ധ്യാപകർക്കും കുട്ടികൾക്കും രക്ഷാകർത്താക്കൾക്കും വേണ്ട പ്രബോധനങ്ങൾ നൽകിയതും അവിസ്മരണീയ അനുഭവങ്ങൾ തന്നെയായിരുന്നു. അദ്ദേഹത്തിന്റെ 70-ാം ജന്മദിനത്തിൽ സ്കൂൾ സന്ദർശിച്ച കാലംചെയ്ത അഭിവന്ദ്യ ഡോ. പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ (അന്ന് നിയുക്ത കാതോലിക്കാ ബാവ) അദ്ദേഹത്തെ പൊന്നാട അണിയിച്ച് ആദരിക്കുകയുണ്ടായി. സിവിൽസർവീസ് രംഗത്ത് അനേകർ കടന്നുവരണമെന്നുള്ളത് അദ്ദേഹത്തിന്റെ വലിയ സ്വപ്നമായിരുന്നു. തന്റെ കൊച്ചുമക്കളാരെങ്കിലും ആ രംഗത്തേക്ക് കടന്നുവരണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. അദ്ദേഹത്തിന്റെ സ്വപ്നസാക്ഷാത്കാരത്തിനു വേണ്ടിയാണ് സിവിൽ സർവീസ് അക്കാദമി തുടങ്ങുവാൻ കീപ്പള്ളിൽ എഡ്യൂക്കേഷൻ & ചാരിറ്റബിൾ ട്രസ്റ്റ് തയ്യാറായത്.

പണ്ട്, ഒരു ഹോസ്റ്റലിൽ താമസിച്ചിരുന്ന ഒരു വിദ്യാർത്ഥി പഠനം പൂർത്തീകരിച്ച് വീട്ടിലേക്ക് മടങ്ങുന്നതിന്റെ മുന്നോടിയായി തന്റെ സ്വന്തമായിട്ടുണ്ടായിരുന്ന വസ്തുക്കളുടെ പായ്ക്കിംഗ് താമസിച്ചിരുന്ന റൂമിൽ നടത്തുമ്പോൾ അവിടേക്ക് ആ ഹോസ്റ്റലിന്റെ ഉടമസ്ഥൻ കടന്നുചെന്നു. തന്റേതായ സാധനസാമഗ്രികളെല്ലാം പായ്ക്ക് ചെയ്ത് റൂമിനു വെളിയിൽവെച്ചശേഷം ആ വിദ്യാർത്ഥി മുറിയിലേക്ക് കടന്ന് എല്ലാം ഒന്നു നിരീക്ഷിച്ചശേഷം പറഞ്ഞു – "ഇനി എന്റേതായി ഒന്നുമിവിടെ ഇല്ല." അതു കേട്ടുനിന്ന ആ ഹോസ്റ്റലിന്റെ ഉടമസ്ഥൻ, വളരെ മാതൃകാപരമായി ആ ഹോസ്റ്റലിൽ താമസിച്ചു പഠിച്ച ആ വിദ്യാർത്ഥിയെക്കുറിച്ച് ഇപ്രകാരം പറഞ്ഞു- "താങ്കൾ പറഞ്ഞത് പൂർണ്ണമായും ശരിയല്ല. താങ്കൾ ഇവിടെ ജീവിച്ചുകാണിച്ച മാതൃക, ഇവിടെ അവശേഷിപ്പിച്ചിട്ടാണ് താങ്കൾ പോകുന്നത്." താൻ പ്രിയംവെച്ച കർത്താവിന്റെ അതിമനോഹര സന്നിധിയിലേക്ക് ഈ ഭൂമിയുടെ മനോഹരതീരം വിട്ട് യാത്രയായ കുട്ടപ്പച്ചായനെക്കുറിച്ച് ഇപ്രകാരം പറയാം- ശ്രേഷ്ഠമായ ഒരു ജീവിതമാതൃക നമുക്കു സമ്മാനിച്ചിട്ടാണ് അദ്ദേഹം യാത്രയായിരിക്കുന്നത്. ഈ മഹദ്ജീവിതത്തിനായി നമുക്കു ദൈവത്തെ സ്തുതിക്കാം. അദ്ദേഹം പകർന്നുതന്ന മൂല്യവത്തായ സ്നേഹത്തിന്റെ വെളിച്ചം ഹൃദയത്തിലേറ്റുവാങ്ങി ഓർമ്മകളിൽ ആ വെളിച്ചം അണയാതെ സൂക്ഷിക്കാം.

---

*ശ്രീ. കെ.പി. കുര്യൻ സെന്റ് ജോർജ്ജ് ഗ്രൂപ്പ് ഓഫ് സ്കൂൾസിന്റെ മുൻ രക്ഷാധികാരിയാണ്.*



**പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്**

**മലങ്കര ഓർത്തഡോക്സ്
സഭ വർക്കിംഗ് കമ്മിറ്റി അംഗം**

# പുതിയ ഇടയനും പുതിയ വെല്ലുവിളികളും

ഇംഗ്ലീഷ് മഹാകവി ആൽഫ്രെഡ് ടെന്നിസണിന്റെ മനോഹരമായ ഒരു കവിതയാണ് 'The Brook' (അരുവി). "Men may come and men may go / But I go on for ever" എന്ന പ്രസ്താവത്തോടുകൂടിയാണ് അരുവിയുടെ ആത്മകഥ സമാപിക്കുന്നത്. സഭയെ സംബന്ധിച്ചും ഈ ഉദ്ധരണിയിലെ വാക്കുകൾ അന്വർത്ഥമാണ്. ഇടയന്മാരും നേതാക്കന്മാരുമൊക്കെ കാലപ്രവാഹത്തിൽ കടന്നുപോകും. പക്ഷേ "the show must continue." സഭയുടെ ദൗത്യനിർവ്വഹണം തുർന്നേ പറ്റൂ.

പരിശുദ്ധ പൗലൂസ് ദ്വിതീയൻ ബാവാ ഏറെക്കുറെ അപ്രതീക്ഷിതമായാണ് നാടുനീങ്ങിയത്. തന്റെ തൊട്ടുമുമ്പ് സഭയെ നയിച്ച 4 പിതാക്കന്മാരെക്കാളും ഇളയ പ്രായത്തിൽ (65 വയസ്സ്) പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനായ അദ്ദേഹം ദീർഘകാലം സഭയെ നയിക്കും എന്നായിരുന്നു എല്ലാവരുടെയും പ്രതീക്ഷ. എന്നാൽ 75-ാം വയസ്സിന്റെ പടിവാതില്ക്കൽ എത്തിയപ്പോഴേയ്ക്ക് മാരകരോഗങ്ങൾ അദ്ദേഹത്തെ അപഹരിച്ചുകൊണ്ടുപോയി. സഭയിലെ വിഘടിത വിഭാഗത്തിന്റെ അച്ചടക്കലംഘനങ്ങൾക്ക് എക്കാലത്തേക്കും തടയിടാൻ തക്കവണ്ണം ഭാരതത്തിലെ പരമോന്നത നീതിപീഠത്തിൽനിന്ന് ഐതിഹാസികമായ കോടതിവിധി സമ്പാദിച്ചു എന്നത് അദ്ദേഹത്തിന്റെ ഭരണകാലത്തെ സുപ്രധാന നേട്ടമാണ്. സഭയിലെ വിവിധ ഭദ്രാസനങ്ങളിലും സ്ഥാപനങ്ങളിലും പ്രസ്ഥാനങ്ങളിലും ഉണ്ടായ മുന്നേറ്റങ്ങളും പരിശുദ്ധ പൗലൂസ് ദ്വിതീയൻ ബാവായുടെ കാലത്തെ സുവർണ്ണ നേട്ടങ്ങളാണ്. സഭൈക്യ പ്രസ്ഥാനങ്ങളിലെ അതികായരോടൊപ്പം വേദികൾ പങ്കിട്ടതുകൂടാതെ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ, ദലൈലാമ തുടങ്ങിയ സാർവ്വദേശീയ മതനേതാക്കൾക്കൊപ്പം തലയെടുപ്പോടെ വിരാജിക്കുവാനും അദ്ദേഹത്തിന് സാധിച്ചു. പരിശുദ്ധ ബാവായുടെ അകാല വിയോഗത്തിൽ അനുശോചനം അറിയിച്ചുകൊണ്ട് രാഷ്ട്രത്തലവന്മാരും മതനേതാക്കന്മാരും രാഷ്ട്രീയ-സാമൂഹ്യ രംഗങ്ങളിലെ മുൻനിരക്കാരും അയച്ച സന്ദേശങ്ങളുടെ ബാഹുല്യം അദ്ദേഹത്തിന്റെ ബന്ധങ്ങളുടെ വൈപുല്യവും സ്ഥാനമഹിമയുടെ ഔന്നിത്യവും വിളിച്ചോതുന്നവയാണ്.

നാം എത്ര ആഗ്രഹിച്ചാലും, എത്ര ശ്രദ്ധയോടെ കാര്യങ്ങൾ നീക്കിയാലും, കുറെ കാര്യങ്ങൾ ഒടുവിൽ വിട്ടുപോകും എന്ന തത്വം മനോഹരമായി അവതരിപ്പിക്കുന്ന കവിതയാണ് അമേരിക്കൻ കവി Henry Wadsworth Longfellow യുടെ "Something Left Undone." പരിശുദ്ധ




പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി ഇതരസഹോദരസഭകളിലെ പിതാക്കന്മാർക്കൊപ്പം: മാരാമൺ എക്യൂമിനിക്കൽ സമ്മേളനവേദി

പൗലൂസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് ഇപ്രകാരം ഒരു ലോപം (omission) ഉണ്ടായത് പിൻഗാമിയെ തെരഞ്ഞെടുക്കുന്ന കാര്യത്തിലാണ്. പരിശുദ്ധ പിതാവ് താരതമ്യേന ചെറുപ്പവും ആരോഗ്യവാനും ആയിരുന്നതിനാൽ ഉടനെ ഒരു നിയുക്ത കാതോലിക്കായെ കണ്ടെത്തുക അത്യാവശ്യമാണെന്ന് അദ്ദേഹം ചിന്തിച്ചതുമില്ല. But "man proposes, God disposes" ക്യാൻസർ രോഗചികിത്സ ആശാവഹമായി പുരോഗമിക്കുന്നതിനിടയ്ക്ക് കോവിഡ് കടന്നാക്രമിച്ചപ്പോൾ പരിശുദ്ധ ബാവായുടെ ആയുസ്സ് തുലാസ്സിലായി. ആശുപത്രിക്കിടക്കിയിൽ കിടന്നാണ് പിൻഗാമിയെ തെരഞ്ഞെടുക്കാനുള്ള മലങ്കര അസോസിയേഷൻ യോഗത്തിന്റെ നോട്ടീസ് കല്പനയിൽ അദ്ദേഹം ഒപ്പുവച്ചത്. അസോസിയേഷൻ കൂടുന്നതിനുമുമ്പ് പരിശുദ്ധ പിതാവ് തന്റെ ഓട്ടം തികയ്ക്കുകയും ചെയ്തു.

തെരഞ്ഞെടുക്കപ്പെട്ട പിൻഗാമിയില്ലാതെ സഭാതലവൻ കടന്നുപോയത് മലങ്കരസഭയുടെ സമീപകാല ചരിത്രത്തിലെ വലിയൊരു വെല്ലുവിളിയായിരുന്നു. സഭാദ്ധ്യക്ഷ സ്ഥാനത്തിനു വേണ്ടി മെത്രാപ്പോലീത്താമാർ ചേരിതിരിഞ്ഞ് മത്സരിക്കുമെന്നും അത് സഭയിൽ വലിയൊരു അന്തശ്ഛിദ്രത്തിന് ഇടയാക്കുമെന്നുമുള്ള കുപ്രചരണം തല്പരകക്ഷികൾ അഴിച്ചുവിട്ടു. പക്ഷേ അനിതരസാധാരണമായ ഈ പ്രതിസന്ധിഘട്ടത്തിൽ പതിവുപോലെ ദൈവകരുതൽ ധാരാളമായി മലങ്കരസഭയ്ക്ക് ലഭിച്ചു. കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യുസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ ചരിത്രത്തിലാദ്യമായി ഓൺലൈനിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി സമ്മേളിച്ച മലങ്കര അസോസിയേഷൻ (2021 ഒക്ടോബർ 14) പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി ഏകകണ്ഠമായി തെരഞ്ഞെടുത്തു.

മലങ്കരസഭയും 1970കളിൽ അതിൽനിന്ന് വേർപെട്ടുപോയ വിഘടിത വിഭാഗവും തമ്മിൽ 4-5 പതിറ്റാണ്ടുകളായി നടന്നുവരുന്ന കോടതി കേസുകൾക്ക് വിരാമമായത് 2017 ജൂലൈ 3 ലെ ഐതിഹാസികമായ സുപ്രീം കോടതി വിധിയോടെയാണല്ലോ. ഈ നിയമപോരാട്ടത്തിന്റെ നടുനായക സ്ഥാനം അലങ്കരിച്ചിരുന്ന ഡോ. മാത്യുസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ 'വ്യവഹാരി'യായും തീവ്രവാദിയായും ഒക്കെ ചിത്രീകരിക്കാൻ മറുപക്ഷം ശ്രമിച്ചെങ്കിലും തികഞ്ഞ സന്യാസിവര്യനായ അദ്ദേഹത്തിന്റെ സാധുജനക്ഷേമ സംരംഭങ്ങളും ആഴമേറിയ പ്രാർത്ഥനാ ജീവിതവുമാണ് പൊതുസമൂഹം

ശ്രദ്ധിച്ചത്. "ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ/ പാരിൽ പരക്ലേശ വിവേകമുള്ളൂ". ഈ കവി വാക്യം അന്വർത്ഥമാക്കുന്നതാണ് നവാഭിഷിക്ത നായ പരിശുദ്ധ മാത്യൂസ് തൃതീയൻ ബാവായുടെ ജീവിതവും പ്രവർത്തനവും. കോളജ് വിദ്യാഭ്യാസത്തിന് പണമില്ലാതായപ്പോൾ കറവപ്പശുവിനെ വിറ്റ സ്വഭവനത്തിലെ അനുഭവമാണ് നിരാലംബർക്കുവേണ്ടി ഡസൻ കണക്കിന് പ്രസ്ഥാനങ്ങൾ തുടങ്ങാൻ അദ്ദേഹത്തിന് പ്രചോദനമായത്.

സ്ഥാനാഭിഷേക ചടങ്ങിലും സ്വീകരണ സമ്മേളനങ്ങളിലും ഇതര മതമേലദ്ധ്യക്ഷന്മാരുടെയും സാമൂഹ്യ-രാഷ്ട്രീയ നേതാക്കളുടെയും വർദ്ധിച്ച സാന്നിദ്ധ്യം അഭിനവ ബാവാതിരുമേനിയെപ്പറ്റിയുള്ള വലിയ പ്രതീക്ഷകളുടെ നേർസാക്ഷ്യമാണ്. എൻ.എസ്.എസ്., എസ്.എൻ.ഡി.പി. തുടങ്ങിയ സംഘടനകളുടെ സ്വീകരണം, സഹോദരീ സഭകളുടെ സ്നേഹാദരങ്ങൾ, ജന്മദിന സമ്മേളനത്തിലെ പൗരപ്രമുഖരുടെ സാന്നിദ്ധ്യം ഇവയൊക്കെ ഏറെ ശ്രദ്ധേയമായിരുന്നല്ലോ. സ്വന്തം ജന്മദിനത്തിൽ (ഫെബ്രുവരി 12) മുൻഗാമിയുടെ സ്മരണാർത്ഥം പുതുതായി ആരംഭിച്ച 'സഹോദരൻ' എന്ന സാധുജനസംരക്ഷണ സംരംഭത്തിന് അഭൂതപൂർവ്വമായ പിന്തുണയാണ് നാളിതുവരെ ലഭിച്ചുകൊണ്ടിരിക്കുന്നത്.

മലങ്കര സഭയിലെ പ്രശ്നങ്ങൾ ഒരു സുപ്രഭാതത്തിൽ പരിഹരിച്ച് തീർക്കാവുന്നതല്ല. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി അടിവരയിട്ടു പറഞ്ഞ "mentality of entrenchment" (ശത്രുഭീഷണിയെ തുടർന്ന് മാളത്തിൽ പതിയിരിക്കുന്ന യാഥാസ്തിതിക മനോഭാവം) നൂറ്റാണ്ടുകളായി അനുഭവിക്കുന്ന സഭ എല്ലാ രംഗങ്ങളിലെയും പരിമിതികൾ മറികടന്ന് നഷ്ടപ്രതാപങ്ങൾ വീണ്ടെടുക്കാൻ ഇനിയും ദശാബ്ദങ്ങൾ വേണ്ടിവന്നേക്കാം. "Only a rough sea makes a skilled Captain." തിരമാലകൾ നിറഞ്ഞ സമുദ്രങ്ങൾ മാത്രമേ നല്ല കപ്പിത്താനെ വാർത്തെടുക്കുകയുള്ളൂ. പുതിയ സഭാദ്ധ്യക്ഷനെപ്പറ്റി മലങ്കര നസ്രാണികളുടെ പ്രതീക്ഷയും പ്രാർത്ഥനയും അതാണ്. പരിശുദ്ധ പിതാവേ, "വാണാലും നീണാൾ അതിമോദം"

കവിത

# ഉറുമ്പുകളുടെ ജുഗൽബന്ദി

പ്രീത് ചന്ദനപ്പള്ളി



ഉറുമ്പുകളുടെ
ജുഗൽബന്ദി കേട്ടിട്ടുണ്ടോ
ചുമന്നു തളർന്നു കൊണ്ടുവന്ന
അരിമണികൾക്ക്
ആവശ്യക്കാരുണ്ടോ
എന്നാണവർ പാടുന്നത്.

വിശപ്പു കൊണ്ടു
സിത്താർ വായിക്കുന്ന ഒരുറുമ്പും
സ്നേഹം കൊണ്ട്
സരോദ് വായിക്കുന്ന
മറ്റൊരുറുമ്പും...

തേനീച്ചകളുടെ
ഗസൽ കേട്ടിട്ടുണ്ടോ
തേനുറുന്ന
ഷേറുകളും
ഉമ്മകൾ കുഴഞ്ഞ
മക്തയുമായി
അവർ പ്രണയത്തിന്റെ
അറകൾ നിറച്ചുവെക്കുന്നു...

ശലഭങ്ങളുടെ
ഖയാൽ ഘരാന കേട്ടിട്ടുണ്ടോ
പൂക്കളുടെ ഇതളിലിരുന്ന്
പൂമ്പൊടിയിൽ ഹൃദയം മുക്കിയാണ്
അവർ ഘരാനയാലപിക്കുന്നത്.
പ്രണയം തബല കൊട്ടി തുടങ്ങുമ്പോൾ
സാരംഗി വായിച്ച് കാറ്റതിനെ പിന്തുണക്കും..

ഹൃദയത്തിന്റെ
തില്ലാന കേട്ടിട്ടുണ്ടോ
ചിലങ്കകളുടെതാളത്തിലാണ്
ജതികളും സ്വരങ്ങളും അവിടെ
ചിട്ടപ്പെടുന്നത്......

ടോമിൻ പടിയറ



# ആത്യന്തിക വിജയത്തിന് അവനവനോടു തന്നെ മത്സരിക്കുക

ചില മനുഷ്യരുണ്ട്. അവരുടെ സാന്നിദ്ധ്യം നമ്മെ വല്ലാതെ പ്രചോദിപ്പിക്കും. അവരെത്തുമ്പോൾ കൂടുതൽ ഊർജ്ജം നമ്മിൽ നിറയും.

തങ്ങൾ പ്രവേശിക്കുന്ന മുറിയിൽ പ്രകാശം പരത്തുന്നവരെ കരിസ്മാറ്റിക് ആളുകൾ എന്നു വിളിക്കാം. അങ്ങനെയല്ലാത്തവർ ഇറങ്ങിപ്പോകുമ്പോഴാകും മുറി പ്രകാശിക്കുക.

എങ്ങനെയാണ് അവർ കരിസ്മാറ്റിക് മനുഷ്യരായത്. നമ്മൾക്കും അങ്ങനെ മറ്റുള്ളവർക്ക് ഊർജ്ജം പകരാൻ സാധിക്കുമോ?

തീർച്ചായും സാധിക്കും .മനുഷ്യന് കൃത്യമായ ദിശയിൽ മുന്നേറാൻ കഴിയുന്നുവെങ്കിൽ അവന് നിരാശയുണ്ടാവുകയില്ല. അമിത ആർത്തിയോ ഗൂഢ ലക്ഷ്യങ്ങളോ ഇല്ലാതെ ആനന്ദത്തിന്റെ മാർഗ്ഗം അവലംബിക്കുന്നവർക്ക് കരിസ്മാറ്റിക് മനുഷ്യരായി മാറാൻ സാധിക്കും.

തന്റെ സന്തോഷം എവിടെയാണന്നു തിരിച്ചറിയുക എന്നതാണ് പ്രധാനം.

തന്റെ സന്തോഷം വാലിലാണെന്നു കണ്ടെത്തിയ പട്ടിയേക്കുറിച്ചു കേട്ടിട്ടുണ്ടോ? വാലിലുള്ള ആനന്ദം എത്തിപ്പിടിക്കാനായി അത് ഒരുപാട് ശ്രമിച്ചു. കുറെ നേരം വട്ടം കറങ്ങിയതല്ലാതെ യാതൊരു ഫലവുമുണ്ടായില്ല. ഒടുവിൽ ക്ഷീണിതനായി അത് തന്റെ ശ്രമമുപേക്ഷിച്ചു. പക്ഷേ, അതവന് ഒരു തിരിച്ചറിവു നല്കി. മുമ്പോട്ടു മാത്രം ശ്രദ്ധിച്ച്



നീങ്ങുമ്പോൾ കഴിഞ്ഞകാല നന്മകളെല്ലാം താനെവിടെപ്പോയാലും. തന്റെ ഒപ്പമുണ്ടാകും. നാം കഴിഞ്ഞകാലത്തേക്കു തിരിഞ്ഞു നോക്കുന്നത് ദു:ഖിക്കാനാവാനാവരുത്, ഭാവി നഷ്ടമായില്ല എന്നാശ്വസിക്കാനാവണം.

തിരക്കും ദു:ഖവും അസൂയയുമാണ് സന്തോഷത്തിന്റെ ശത്രുക്കൾ. ഇവയെ അവഗണിച്ചാലേ മഹത്വം നേടാനാവൂ. ഒലിവർ വെൻഡാൾ ഹോംസ് പറയുന്നു: ''നമ്മൾ എവിടെയാണ് എന്നതിലല്ല, ഏതു ദിശയിൽ നീങ്ങുന്നു എന്നതിലാണ് മഹത്വം. കാറ്റിന നുകൂലമായും പ്രതികൂലമായും നീങ്ങേണ്ടിവരും. നങ്കൂരമിടാനോ, ഒഴുക്കിൽപ്പെടാനോ പാടില്ല. നാം സഞ്ചരിച്ചുകൊണ്ടേയിരിക്കണം. യാത്രയി ലൊരിക്കലും ശാന്തത പ്രതീക്ഷിക്കരുത്. മാർക്ക് ട്വയിൻ പറയുന്നു, വർഷത്തിലെ ഏറ്റവും കഠിനമായ മാസം ഡിസംബറാണ്. പിന്നെ, ജൂലൈ, ജനുവരി, സെപ്തംബർ, ഏപ്രിൽ, നവംബർ, മെയ്, മാർച്ച്, ജൂൺ, ഒക്ടോബർ എന്നിവയും". ചുരുക്കത്തിൽ, എല്ലാ മാസങ്ങളും കഠിനങ്ങളാണ്.

നാംമിന്നാമിനുങ്ങിനേപ്പോലെ ആകണം. അതു പറക്കുമ്പോൾ പ്രകാശം പരത്തുന്നു. മനുഷ്യമനസും പ്രവർത്തിക്കാതിരിക്കുമ്പോൾ ഇരുണ്ടുപോവുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യകാലഘട്ടങ്ങളിലൊന്നിൽ തിയഡോർ റൂസ്വെൽറ്റ് നടത്തിയ പ്രഭാഷണം ഇപ്രകാരമായി രുന്നു: ''വിജയം രണ്ടു തരമുണ്ട്. മറ്റാർക്കും ചെയ്യാനാവാത്ത കാര്യങ്ങൾ ചെയ്യുന്ന ഒരാൾക്കു ലഭിക്കുന്ന വിജയമാണ് ഒന്ന്. വളരെ വിരള മായുള്ള ഇതിനെ 'ജീനിയസ്' എന്നു പറയുന്നു. പക്ഷേ, വിജയം നേടുന്ന സാധാരണ മനുഷ്യനെ സംബന്ധിച്ചിടത്തോളം അയാൾ 'ജീനിയസ്സല്ല'. മറ്റുള്ളവർക്കു ലഭിച്ച സാധാരണഗുണങ്ങൾ തന്നെ ലഭിച്ചിട്ടും അതിനെ അസാധാരണ തലത്തിലേക്കു വികസിപ്പിക്കാൻ സാധിച്ചയാ ളാണ്'.

ഞാൻ ചെയ്ത പ്രവൃത്തികളിൽ പകുതി യും പരാജയപ്പെട്ടു. ഞാൻ ഇനി എന്തു ചെയ്യണം?':

പരാജയഭാരത്താൽ ദു:ഖിതനായ ഒരാൾ സന്യാസിയുടെ പക്ക ലെത്തി പരിഭവിച്ചു. ആ മനുഷ്യനെ സന്യാസി കരുണാപൂർവം നോക്കി. അല്പസമയത്തെ ധ്യാനത്തിനുശേഷം സന്യാസി കണ്ണുകൾ തുറന്നു:

"ന്യൂയോർക്ക് ടൈംസിന്റെ 1970 ലെ പഞ്ചാംഗത്തിൽ 930-ാം പേജ് നോക്കുക. അത് ഒരു പക്ഷേ നിങ്ങളെ സഹായിച്ചേക്കും."

വിചിത്രമായ ഈ ഉപദേശം കേട്ട് ആ മനുഷ്യൻ ചിന്താക്കുഴപ്പ ത്തിലായി. ഒടുവിൽ അയാൾ സന്യാസിയുടെ ഉപദേശമനുസരിച്ച് പഞ്ചാംഗത്തിലെ 930-ാം പേജ് നോക്കി. അവിടെ ഇപ്രകാരം എഴുതിയിരുന്നു.

'മഹാനായ ബേസ്ബോൾ കളിക്കാരൻ ടൈക്കോബിന് ലഭിച്ച ആജീവനാന്ത ശരാശരി 0.367 '

സന്യാസിയുടെ അടുത്ത് തിരികെ എത്തിയ അയാൾ താൻ കണ്ടെത്തിയ കാര്യം അറിയിച്ചു. 'കൊള്ളാം, താങ്കളുടെ ഉത്തരം ശരിയാണ്'', സന്യാസി പറഞ്ഞു.

''ടൈക്കോബ് 0.367, ഓരോ മൂന്നു പ്രാവശ്യത്തിലും ഒരു പ്രാവശ്യം മാത്രമാണ് ടൈക്കോബിന് വിജയംലഭിച്ചിരുന്നത്. ഓരോ നാലു പ്രാവശ്യത്തിലും രണ്ടുപ്രാവശ്യം അയാൾ പരാജയപ്പെട്ടിരുന്നു. ഇപ്പോൾ നിങ്ങൾക്ക് ഞാനുദ്ദേശിച്ചത് മനസ്സിലായില്ലേ?" സന്യാസി പറഞ്ഞു.

ഓരോ നാലു പ്രാവശ്യത്തിലും രണ്ടു പ്രാവശ്യം പരാജയപ്പെട്ടാൽ പോലും ഞാനൊരു പരാജയമാണെന്ന് നിരാശപ്പെടേണ്ടതില്ല.

അവസരങ്ങളെ അവഗണിക്കരുത്. ചില നേരം നാം വിജയത്തിന്റെ തൊട്ടടുത്തെത്താം. പരാജയങ്ങളിലേക്കു തങ്ങളെത്തന്നെ തള്ളി യിടുന്നവർ ഒരിക്കലും ഇതറിയുന്നില്ല. ഒരിക്കൽ ഗാന്ധിജി പറഞ്ഞു: 'മനുഷ്യൻ, താൻ എന്താ ണെന്ന് വിശ്വസിക്കുന്നുവോ അതായിത്തീരുന്നു. ഞാൻ സാധ്യമല്ല എന്ന് ഒരു കാര്യത്തേക്കുറിച്ചു പറഞ്ഞുകൊണ്ടിരുന്നാൽ ഞാനതു ചെയ്യാൻ അശക്തനായിത്തീരും. മറിച്ച്, അത് ചെയ്യും എന്ന ആത്മവിശ്വാസം ഉണ്ടെങ്കിൽ അതിനുള്ള കഴിവില്ലെങ്കിൽ പോലും എനിക്കതു ചെയ്യാൻ സാധിക്കും." ഓരോ പത്തുപ്രാവശ്യത്തിലും ഒരി ക്കൽ വിജയിക്കാനാകും. മനസിലാക്കണം. തെറ്റുകളിൽനിന്നു പാഠങ്ങൾ ഉൾക്കൊള്ളാൻ

വേണ്ടിയാകണം നാം കഴിഞ്ഞ കാലങ്ങളിലേക്കു തിരിഞ്ഞു നോക്കേണ്ടത്. എല്ലായ്പ്പോഴും

വ്യത്യസ്തമായ രീതിയിൽ പരിശ്രമിക്കുക. അങ്ങനെ നമ്മുടെതന്നെ തെറ്റുകളിൽനിന്നുപോലും നേട്ടങ്ങൾ സൃഷ്ടിക്കണം. എല്ലാം നമ്മുടെ വിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നു.

വിജയം, ലഭ്യമായ വിഭവങ്ങളുടെ സമയബന്ധിതമായ ഉപയോഗത്തെ അടിസ്ഥാനമാക്കിയാണ്. വുഡ്റോ വിൽസൺ വളരെ രസകരമായി ഈ ആശയം ചിത്രീകരിച്ചിരിക്കുന്നു. അദ്ദേഹം ഉദാഹരണമായി ഒരു കൂട്ടം കോളജ് അധ്യാപകരെയാണ് ചിത്രീകരിച്ചിരിക്കുക. കുട്ടികളുടെ മോശമായ പെരുമാറ്റമാണ് അവരുടെ ചർച്ചാവിഷയം. കൂട്ടത്തിൽ ഒരധ്യാപകൻ ഇത്തരം കുട്ടികൾക്കു കഠിനശിക്ഷ നൽകണമെന്ന് അഭിപ്രായപ്പെട്ടു.

“ദൈവം ഞങ്ങൾക്ക് കണ്ണുകൾ തന്നിട്ടുണ്ട്”, അയാൾ ദേഷ്യപ്പെട്ടു പറഞ്ഞു.

''ശരിയാണ്'', മറ്റൊരു അധ്യാപകൻ പറഞ്ഞു. “പക്ഷേ ഈശ്വരൻ നമുക്കു കണ്ണിമകളും നല്കിയിട്ടുണ്ട്”.

കണ്ണിമകളും ഉപയോഗിക്കാൻ നാം പഠിക്കണം. ഒരാൾക്ക് തന്നിൽത്തന്നെ വിശ്വാസമുണ്ടെങ്കിൽ അയാളൊരു വൻ വിജയമായിരിക്കും.

വായുചലനവിജ്ഞാനമനുസരിച്ച് റാണിത്തേനീച്ചക്ക് പറക്കാനാവില്ല. അതിന്റെ ശരീരഭാരവും ചിറകിന്റെ വലിപ്പവും അനുപാതത്തിലല്ല. എന്തായാലും ഇത്തരം തത്വങ്ങളെല്ലാം കാറ്റിൽ പറത്തി റാണിത്തേനീച്ചയുടെ വിശ്വാസം എല്ലാ പ്രതിബന്ധങ്ങളേയും നീക്കി പറന്നുയരാൻ അതിനെ സഹായിക്കുന്നു.

ആരാണ് എന്റെ എതിരാളി? അയാൾ എന്റെ അയല്പക്കാരനോ, സഹപാഠിയോ, സഹപ്രവർത്തകനോ, ബിസിനസ് പ്രതിയോഗിയോ ആണോ. നിങ്ങൾക്ക് മറ്റുള്ളവരുടെ വിജയത്തെ തടയാനാവില്ല. എതിരാളി എന്റെ പ്രവൃത്തിപഥത്തിൽ മികച്ച പ്രകടനം നടത്തുന്നുവോ?

എങ്കിൽ, എനിക്കു ചെയ്യാവുന്ന ഏറ്റവും നല്ല കാര്യം അയാളെ അഭി നന്ദിക്കുകയാണ്. അഭിനന്ദനം ആത്മാർത്ഥവും സത്യസന്ധവുമാവണം. എന്റെ പ്രചോദനം കൂടുതൽ നേട്ടങ്ങൾ എത്തിപ്പിടിക്കാൻ അയാളെ കഴിവുള്ളവനാക്കിയേക്കാം. അങ്ങനെ അയാൾ എന്റെ സുഹൃത്തായി മാറും. അപ്പോൾ ആരാണ് എന്റെ എതിരാളി?

ഞാൻ തന്നെയാവണം എന്റെ എതിരാളി. എങ്ങനെയാണ് എനിക്ക് എന്നോടു തന്നെ എതിരിടാനാവുക. മൂല്യങ്ങളെ മുറുകെപ്പിടിച്ചു കൊണ്ടാവണം ആ എതിരിടൽ

കഷ്ടപ്പാടുകൾ സഹിക്കുക'', ജനൽ പറയുന്നു.

“ഒട്ടിച്ചേരുക”, പശ പറയുന്നു.

''തെളിഞ്ഞുനില്ക്കുക'', വിളക്കു പറയുന്നു.

“ശീതളമാവുക”, ഐസ് പറയുന്നു.

“കൃത്യനിഷ്ഠയുള്ളവരാകുക”, കലണ്ടർ പറയുന്നു.

''മൂർച്ചയുള്ളവരാകുക'', കത്തി പറയുന്നു.

“പ്രകാശം പരത്തുക”, തീ പറയുന്നു.

കൂടുതൽ ആഴത്തിൽ കൂടുതൽ ഉയരത്തിൽ കൂടുതൽ വഗത്തിൽ ഓരോ കർമ്മവും ചെയ്യാനാകുംവിധം തന്നെ സജ്ജമാക്കുക. അതിനായി സ്വയം പോരാടുക.





**മാത്യു ചെറിയാൻ**
**ഇഞ്ചപ്പാറ**

**മുൻ സഭാ മാനേജിംഗ്**
**കമ്മറ്റി അംഗം**

# സഭയും കാർഷിക മേഖലയുടെ ശാക്തീകരണവും

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കേരള തനിമയോടെ എല്ലാ ഭൂഖണ്ഡങ്ങളിലും ഭാരതത്തിലെ ഓർത്തഡോക്സ് സുറിയാനി സാന്നിദ്ധ്യം ശ്രദ്ധയോടെ അടയാളപ്പെടുത്തുന്ന സമയത്ത് നവാഭിഷക്തനായ പരിശുദ്ധ കാതോലിക്കാ ബാവ രാഷ്ട്ര നിർമ്മിതിയിലും ദൈവരാജ്യത്തിന്റെ മർമ്മം കാണുന്നത് ഏറെ പ്രതീക്ഷ നൽകുന്നു.

ഭാരതം ചരിത്രാതീതകാലം മുതലെ ഒരു കാർഷിക രാജ്യമാണ്.ജനസംഖ്യയിൽ ഭൂരിപക്ഷവും ഉപജീവനത്തിനു വേണ്ടി ആശ്രയിക്കുന്നത് കൃഷിയെയാണ്. കർഷകർ, കർഷക തൊഴിലാളികൾ എന്നിവരാണ് ഈ മേഖലയുമായി നേരിട്ടു ബന്ധപ്പെട്ടിരിക്കുന്നത്. വാണിജ്യ മേഖലയും, വ്യവസായ മേഖലയും, വികസന കാഴ്ചപ്പാടും നേരിട്ടും അല്ലാതെയും കാർഷിക മേഖലയുമായി ബന്ധപ്പെട്ടിരിക്കുന്നു. കേരളത്തിൽ ബഡ്ജറ്റ് ചെലവിന്റെ 5 % മാത്രമാണ്കൃഷിക്കു വേണ്ടി മാറ്റി വെച്ചിരിക്കുന്നത്.ആളോഹരി വിഹിതത്തിൽ ഇത് തീരെ ചെറിയ സംഖ്യയാണ്. 27% ശബളത്തിനും 16% പെൻഷനും 15% പലിശയ്ക്കും ചെലവഴിക്കുമ്പോൾ ഇത് തീരെ ചെറിയ ഒരു വിഹിതമാണ്. മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളിൽ കേരളത്തിൽ ഏറെയും കൃഷിക്കാരാണ്.

കാർഷിക മേഖലയിൽ മത്സ്യവും ,പക്ഷിയും, മൃഗങ്ങളും കൃഷിയുടെ നിർവ്വചനത്തിൽ വന്നതോടെ ഇതിന്റെ സാദ്ധ്യത ഏറെ വർദ്ധിച്ചിരിക്കുകയാണ്.സഭയിൽ കർഷകർ ശ്രദ്ധ വളരെ കുറച്ചു മാത്രം ലഭിച്ചവരുമാണ്.

കാർഷീക മേഖലയുടെ ശാക്തീകരണം കർഷകരെ ഉൽപാദന മേഖലയിലും കമ്പോളത്തിലും മൂല്യവർദ്ധനയിലും സഹായിക്കുക. വിഷ രഹിത കൃഷിരീതി പ്രോൽസാഹിപ്പിക്കുക. കർഷകരുടെ പ്രശ്നങ്ങൾ സർക്കാരുകളുടെ ശ്രദ്ധയിൽപ്പെടുത്തുക.

സർക്കാർ സഹായങ്ങളും ക്ഷേമപദ്ധതികളും കർഷകരിൽ എത്തിക്കുക. ആധുനീക സാങ്കേതികവിദ്യ കർഷകരെ പരിശീലിപ്പിക്കുക.യുവജനങ്ങളിൽ കൃഷി ആഭിമുഖ്യം വളർത്തുക. കാലാകാലങ്ങളിൽ കാർഷിക മേഖലയിലുള്ള മാറ്റത്തിന് അനുസരണമായി കൃഷിക്കാരെ സജ്ജരാക്കുക എന്നിവയാണ്.

ഉൽപാദന മേഖലയിൽ അത്യുൽപാദന ശേഷിയുള്ള വിത്തിനങ്ങൾ പരിജയപ്പെടുത്താനും .ജൈവ കൃഷി പ്രോൽസാഹിപ്പിക്കാനും രാസവളത്തിന്റെ ആധീ കാരികത ഉറപ്പുവരുത്താനും പരിശീലിപ്പിക്കണം. മൽസ്യ, പക്ഷി, മൃഗപരിപാലനവും ഉത്പന്ന വിപണനവും ആധുനീകരിക്കുന്നതിന് ആവശ്യമായ പ്രോൽസാഹനം നൽകണം.

സഭാംഗങ്ങളായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ കാർഷിക വിളകൾമൂല്യവർദ്ധിത വസ്തുക്കളാക്കി മാറ്റുന്ന സംരംഭകരും വ്യവസായികളും ഉണ്ട്. അവരുടെ സേവനങ്ങൾ

കർഷകരിൽ എത്തിക്കാൻ കഴിയണം.

ഇന്ന് നിലനിൽക്കുന്ന എല്ലാ ജീവിത ശൈലി രോഗങ്ങളുടെയും മറ്റ് മാരക രോഗങ്ങളുടെയും പ്രധാന കാരണം കൃഷിക്ക് ഉപയോഗിക്കുന്ന രാസകീടനാശിനികളാണ്. ജൈവ കീടനാശിനി, മിത്ര കീടങ്ങൾ. പോളിഹൗസ്. ഗ്രീൻ ഹൗസ് എന്നീ രീതികൾ പരിജയപ്പെടുത്തി രാസകീടനാശിനി പ്രയോഗം നിരുൽസാഹപ്പെടുത്തണം

മനുഷ്യനും വന്യജീവി കളും തമ്മിലുള്ള സംഘർഷം ലഘൂകരിക്കുന്നതിനുള്ള നടപടി കൾ സ്വീകരിക്കുന്നതിനു് അധികാരികളിൽ സമ്മർദ്ദം ചെലുത്താൻ കഴിയണം.

ആധുനീക വിവര സാങ്കേതിക വിദ്യയും ആർട്ടിഫിഷൽ ഇന്റലിജൻസും കൃഷിയിൽ വരുത്തിയിട്ടുള്ള മാറ്റങ്ങൾക്ക് അനുസൃതമായി കർഷകരെ മാറ്റാൻ കഴിയണം.

സഭയിലെ യുവാക്കൾ കൃഷിയിൽ നിന്നും മാറി നിൽക്കുന്ന പ്രവണത വർദ്ധിച്ചു വരുന്നു. സഭാംഗങ്ങൾ ഉൾപ്പെടെയുള്ളവരുടെ കൃഷിഭൂമി തരിശായി കിടക്കുന്നു. ഇത് മാറണമെങ്കിൽ കാർഷിക മേഖലയെ പ്രൊഫഷണലാക്കി മാറ്റണം.

സഭാതലത്തിലും ,ഭദ്രാസന തലത്തിലും ഇടവക തലത്തിലും കാർഷിക രംഗത്തെ പ്രോൽസാഹിപ്പിക്കാൻ കൃഷിക്കാരെയും കാർഷിക വ്യവസായികളെയും കൃഷി വിദഗ്ധരെയും ഉൾപ്പെടുത്തി സമ്മിതികൾ രൂപികരിച്ച് പ്രവർത്തനം ആരംഭിക്കണം.

കർത്താവിന്റെ പരസ്യ ശുശ്രൂഷകാലത്ത് പഠിപ്പിച്ച ഉപമകൾ ഏറെയും കൃഷിയുമായി ബന്ധപ്പെട്ടതായിരുന്നു. പുതിയ നിയമ പെസഹായും ഗോതമ്പ് അപ്പവും മുന്തിരി ച്ചാറുമാണ്.

സഭയിൽ അസംഘടിതരായി ഏറെ പ്രതിസന്ധിയിൽ കഴിയുന്ന സമൂഹത്തിലെ അടിസ്ഥാന വിഭാഗമായ കർഷകരുടെയും കർഷക തൊഴിലാളികളുടെയും പ്രശ്നങ്ങൾ മനസ്സിലാക്കിസഭാ ഗാത്രത്തോട് ചേർത്ത് നിർത്താനുള്ള പരിശുദ്ധ സഭയുടെ ദൗത്യനിർവ്വഹണത്തിന് പരിശുദ്ധ ബാവാ തിരുമേനിയുടെ നേതൃത്വത്തിനു കഴിയട്ടെ.

# ഡോക്ടർ മാത്യു പി ജോസഫിന്

## ബെസ്റ്റ് പ്രിൻസിപ്പൽ ദേശീയ അവാർഡ്



പത്തനംതിട്ട: പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പൽ ആയിരുന്ന ഡോക്ടർ മാത്യു പി ജോസഫിന് ആൾ ഇന്ത്യ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എഡ്യൂക്കേഷൻ (അയാഷേ) നൽകുന്ന ബെസ്റ്റ് പ്രിൻസിപ്പൽ ദേശീയ അവാർഡ് ലഭിച്ചു. വിദ്യാഭ്യാസ രംഗത്തെ നേതൃത്വ മികവ്, അക്കാദമിക ഉന്നതി ഉൾപ്പെടെയുള്ള പ്രതിബദ്ധതാ പൂർവ്വമായ പ്രവർത്തനങ്ങൾ, ഗവേഷണോന്മുഖമായ അധ്യാപന മികവ് എന്നിവ അവാർഡിന് പരിഗണനാർഹമായി. ഡോക്ടർ മാത്യു പി ജോസഫ് പ്രിൻസിപ്പൽ ആയിരുന്ന കാലയളവിലാണ് മൂന്നാം നാക് ഗ്രഡേഷനിൽ 3.6 ഗ്രേഡോടെ എ ഗ്രേഡ് കോളേജിന് ലഭ്യമായത്.

അദ്ദേഹത്തിന്റെ നേതൃത്വത്തിൽ 6 അധ്യാപകർക്ക് ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റ് അവാർഡ് ചെയ്യപ്പെട്ടിട്ടുണ്ട്. അയാഷേ അവാർഡ് കന്യാകുമാരിയിൽ വച്ച് നടന്ന ത്രിവത്സര ജനറൽ ബോഡി മീറ്റിംഗിൽ വെച്ച് സമ്മാനിക്കപ്പെട്ടു.

പ്രശസ്തിപത്രവും സർട്ടിഫിക്കറ്റും ക്യാഷ് അവാർഡും ഉൾപ്പെടുന്നതാണ് അവാർഡ്.






Fr. P.A. Philip
Catholicate Aramana

# അലക്സാൻഡ്രിയായിലെ മഹാനായ മാർ അത്താനാസിയോസ്

വിശുദ്ധ പൗലോസ് ശ്ലീഹാ കഴിഞ്ഞാൽ ക്രിസ്തീയ ദൈവ ശാസ്ത്രത്തിന് ഏറ്റവും വിലപ്പെട്ട സംഭാവനകൾ നൽകിയ സഭാ പിതാവാണ് 4 നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അലക്സാൻഡ്രിയായിലെ മാർ അത്താനാസിയോസ്. ക്രിസ്തീയ ദൈവശാസ്ത്രത്തിനും ന്യായവാദത്തിനും അടിസ്ഥാന ശില പാകിയ വിശുദ്ധ പിതാക്കൻമാരിൽ അഗ്രഗണ്യനാണ് മാർ അത്താനാസിയോസ്. 5 ാം തുബ്ദേനിൽ നാലാമനായി പേരു പറയപ്പെട്ട പിതാവാണ് ഇദ്ദേഹം. A.D.293 ൽ അലക്സാൻഡ്രിയായിൽ ജനിച്ചു. A.D.328 ൽ അലക്സാൻഡ്രിയാ യിലെ അലക്സാണ്ടർ പാത്രിയർക്കീസ് കാലം ചെയ്തപ്പോൾ അലക്സാൻഡ്രിയൻ സഭ യുടെ തലവനായി അവരോധിക്കപ്പെട്ടു. A.D.373 ൽ കാലം ചെയ്തു. ഈ വിശുദ്ധ പിതാവ് ഓർത്തഡോക്സിയുടെ ഊടും പാവും നെയ്യുന്നതിൽ ഏറ്റവും അധികം പരിശ്രമിച്ച ആളാണ്. A.D.325ൽ നിഖ്യായിൽ ചേർന്ന ഒന്നാം സാർവ്വത്രിക സുന്നഹദോസിൽ മിന്നുന്ന പ്രകടനം കാഴ്ച വച്ച് എല്ലാവരുടേയും ശ്രദ്ധയും പ്രശംസയും പിടിച്ചു പറ്റിയ പിതാവാണിത്. റോമാചക്രവർത്തിയായിരുന്ന കോൺസ്റ്റൻടൈന്റെ ഭരണകാലത്ത് A.D.310ഓടുകൂടി ക്രിസ്തീയ സഭയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചു. A.D.313 ലെ മിലാൻ വിളംബരത്തോടു കൂടി ആ സ്വാതന്ത്ര്യം പൂർണ്ണ അളവിൽ സഭ ആസ്വദിക്കാനും തുടങ്ങി. അതുവരെ പീഡിത സമൂഹമായിരുന്ന ക്രൈസ്തവർ ഒരു സംരക്ഷിത സമൂഹമായി മാറി. എന്നാൽ ഇതേ കാലഘട്ടത്തിൽ തന്നെ സഭയിൽ ഒരു വലിയ പ്രതിസന്ധിയും ഉണ്ടായി. അലക്സാൻഡ്രിയൻ സഭയിലെ വൈദികനും പണ്ഡിതനുമായിരുന്ന അറിയോസ് ഒരു പുതിയ ദൈവശാസ്ത്രവുമായി രംഗത്തുവന്ന കാലമായിരുന്നു അത്. ത്രിത്വത്തിലെ രണ്ടാമനായ പുത്രൻ പിതാവിനേക്കാൾ താഴ്ന്നവനാണെന്നും "പുത്രൻ ഇല്ലാതിരുന്ന ഒരു കാലം' ഉണ്ടായിരുന്നുവെന്നും അദ്ദേഹം പഠിപ്പിച്ചു. (There as a time when the Son was not) റോമാ സാമ്രാജ്യത്തിൽ അസൂയാർഹമായ വളർച്ച നേടിയിരുന്ന ക്രൈസ്തവ സമൂഹം പലതരം ദുരുപദേശങ്ങൾക്കും വിഭാഗീയതക്കും വശംവദരായപ്പോൾ ക്രൈസ്തവ സമൂഹത്തെ ഏകീകരിക്കുവാനും വിശ്വാസത്തിൽ ഒരു ഐകരൂപ്യം ഉണ്ടാക്കുവാനും ലക്ഷ്യമിട്ടുകൊണ്ട് കോൺസ്റ്റന്റയിൽ ചക്രവർത്തി തന്നെ മുൻകൈ എടുത്തത് ഒരു സാർവ്വത്രിക സുന്നഹദോസ് വിളിച്ചു കൂട്ടുകയാണുണ്ടായത്. റോമാ സാമ്രാജ്യത്തിന്റെ നാലു ഭാഗങ്ങളിലുമുള്ള എല്ലാ ദേശങ്ങളിൽ നിന്നുമുള്ള ബിഷപ്പ്മാരെയാണ് വിളിച്ചു കൂട്ടിയത്. ഇതിന് ചില രാഷ്ട്രീയ കാരണങ്ങളും ഉണ്ടായിരുന്നിരിക്കണം. ആഭ്യന്തരമായി സഭ വളരെ പാഷണ്ഡാപദേശ

ങ്ങളെ നേരിട്ട ആദ്യ നൂറ്റാണ്ടുകളിൽ തന്റെ രാഷ്ട്രീയ അധികാരം ഉപയോഗിച്ച് ഇത്തര മൊരു സാർവ്വത്രിക സുന്നഹദോസ് വിളിച്ചു കൂട്ടുവാൻ മനസ്സു കാണിച്ച കോൺസ്റ്റന്റൈൻ ചക്രവർത്തി സഭാ ചരിത്രത്തിലെ മിന്നുന്ന ഒരു താരകം തന്നെയാണ്. നിഖ്യാ സുന്നഹദോ സിന്റെ മുന്നൊരുക്കങ്ങൾ എട്ടുവർഷം നീണ്ടു നിന്നു. A.D.318 ൽ തന്നെ ചക്രവർത്തി കൽപ്പന പുറപ്പെടുവിച്ചു. 8 വർഷത്തെ പരിശ്രമത്തിന് ഒടുവിൽ 318 ബിഷപ്പ്മാരെ കൂട്ടി ആദ്യ സാർവ്വത്രിക സുന്നഹദോസ് നടത്തി. ഈ സുന്നഹദോസിലാണ് അറിയൂസിന്റെ വിപരീത ഉപദേശം വിചാരണ ചെയ്യപ്പെട്ടത്. സുന്നഹ ദോസിന്റെ അദ്ധ്യക്ഷൻ അലക്സാണ്ടർ പാത്രി യർക്കീസായിരുന്നു. അദ്ദേഹത്തിന്റെ സെക്രട്ടറി യായിരുന്ന കേവലം ശെമ്മാശ്ശൻ മാത്രമായിരുന്ന മാർ അത്താനാസിയോസ്. അറിയോസിന്റെ വേദവിപരീതത്തെ കാര്യകാരണ സഹിതം നഖശിഖാന്തം എതിർത്തു. ത്രിത്വവിശ്വാസ ത്തിന്റെ അടിത്തറപാകിയ മാർ അത്താനാസി യോസിന് വലിയ എതിർപ്പുകൾ നേരിടേണ്ടി വന്നു. അറിയൂസ് അത്രമേൽ സ്വാധീന ശക്തി യുള്ള ആളായിരുന്നു. അലക്സാണ്ടർ പാത്രിയർ ക്കീസിനോപ്പം നിന്ന് ശക്തവും വ്യക്തവുമായ ക്രിസ്തീയ ദൈവശാസ്ത്രം മാർ അത്താനാ സിയോസ് ഉറപ്പിച്ച പ്പോൾ കോൺസ്റ്റന്റൻ ചക്രവ ർത്തി പോലും ആ ധൈര്യത്തെ പ്രകീർത്തിച്ചു. സുന്നഹ ദോസിന്റെ അവസാന വേളയിൽ ചക്രവർത്തി അത്താനാസിയോസിനെ വിളിച്ച് 'ലോകം മുഴുവൻ അത്താനാസിയോസിന് എതിരാണ്' എന്ന് പറഞ്ഞപ്പോൾ ഭയചകിത നാകാതെ ആ പ്രസ്താവം ഏറ്റുവാങ്ങി മാർ അത്താനാസിയോസ്. ഇതാണ് പ്രസിദ്ധമായ "അത്താനാസിയോസ് കോൺട്രാ മുൻഡോ' (Atanasios Contra Munda) എന്നു പറയുന്നത്. (അത്താനാസിയോസ് ലോകത്തിന് എതിരാണ്) ആ ധൈര്യത്തിനും നിശ്ചയദാർഢ്യത്തിനും മുമ്പിൽ ചക്രവർത്തി പോലും ചൂളിപ്പോയി. ഈ വിധത്തിൽ 'ദൈവിക ത്രിയേകത്വം' എന്ന അടിസ്ഥാന വിശ്വാസ സത്യത്തെ സ്ഥാപിച്ചെടു ത്തത് മാർ അത്താനാസിയോസ് ആണ്. ജീവിച്ചിരിക്കുമ്പോൾ തന്നെ 'ഓർത്തഡോ ക്സിയുടെ പിതാവ് (Father of Orthodoxy) എന്ന പദവിയും വിശേഷണവും അദ്ദേഹത്തിന് ലഭിച്ചു. മൂന്നു പ്രധാന സംഭാവനകളാണ് അത്താനാസിയോസ് സഭയ്ക്ക് നൽകിയത്.

1. ത്രിത്വവിശ്വാസത്തെ ഉറപ്പിച്ചു. ത്രിത്വ ത്തിലെ മൂന്ന് ആളത്തങ്ങളും തുല്യരാണെന്നും ഏറ്റക്കുറച്ചിലുകൾ ഇല്ലാത്തവരാണെന്നും ഒരേ ദൈവിക സത്ത (ousia) ഉള്ളവരാണെന്നും സ്ഥാപിച്ചു. ഏകസാരാംശം (homo ousia) എന്ന പ്രയോഗം മാർ അത്താനാസിയോസി ന്റേതാണ്. അറിയോസ് പക്ഷം മുന്നോട്ടു വച്ച Homoi nousia എന്ന അബദ്ധ ഉപദേശത്തയാണ് അദ്ദേഹം ഖണ്ഡിച്ചത്.

2. റോമിലേക്ക് നാടുകടത്തപ്പെട്ട വേളയിൽ A.D.367 ൽ അയച്ച ഈസ്റ്റർ സന്ദേശത്തിൽ പുതിയ നിയമത്തിലെ 27 പുസ്തകങ്ങളുടെ കാനോൻ സഭാചരിതത്തിൽ ആദ്യമായി രേഖ പ്പെടുത്തി. ഇന്നു കാണുന്ന പുതിയ നിയമത്തിന്റെ ക്രോഡീകരണത്തിൽ ഏറ്റവും ശ്ലാഘ നീയമായ പങ്കാണ് മാർ അത്താനാസി യോസ് വഹിച്ചത്. കാതോലിക്കാ/ഓർത്ത ഡോക്സ് പ്രൊട്ടസ്റ്റന്റ് സഭകൾ എല്ലാം ഒരേ പോലെ ചോദ്യം ചെയ്യാതെ അംഗീകരിക്കുന്ന ഈ പുതിയനിയമ കാനോന്റെ പിന്നിൽ പ്രവർത്തിച്ച കരം ഈ പിതാവിന്റേതാണ്.

3. ക്രിസ്തീയ മിസ്റ്റിസിത്തിന്റെ വളർച്ചയിൽ നിർണ്ണായ പങ്ക് വിശ്വാസധീരനായ മാർ അത്താനാസിയോസ് ഭരണാധികാരികളുടെ നീരസവും അതൃപ്തിയും കാരണം പലവട്ടം നാടുകടത്തപ്പെട്ടിട്ടുണ്ട്. അനേക വർഷങ്ങൾ ഒളിസങ്കേതങ്ങളിൽ താമസിച്ചിട്ടുമുണ്ട്. ഇക്കാ ലങ്ങളിൽ ഈജിപ്ഷ്യൻ മണലാരണ്യങ്ങളിലെ ഏകാന്തവാസികളായ സന്യാസിമാരായ വിശുദ്ധ അന്തോണിയോസ്, തീബ്സിലെ വി. പൗലോ എന്നിവരോടൊപ്പം താമസിച്ച് സന്യാസ ജീവിതത്തിന്റെ ആത്മീയ ദർശനങ്ങൾ അദ്ദേഹം ഉൾക്കൊണ്ടിരുന്നു. വി. അന്തോ ണിയോസിന്റെ മരണ ശേഷം മാർ അത്താനാ സിയോസ് രചിച്ച വി. അന്തോണിയോസിന്റെ ജീവചരിത്രം (Life of Antony) സന്യാസപ്ര സ്ഥാനത്തിന്റെ വളർച്ചയിൽ ഒരു നാഴികക്കല്ല് ആയി മാറി. ഏകാന്തവാസിയായിരുന്ന തീബ്സിലെ പൗലോയുമായും സന്യാസ സമൂഹങ്ങളുടെ ഉപജ്ഞാതാവായ മാർ പക്കോ മിയോസുമായും മാർ അത്താനാസിയോസ് നിരന്തര സമ്പർക്കം പുലർത്തിയിരുന്നു.

# കാരുണ്യത്തിന്റെ വറ്റാത്ത ഉറവയായ ആർദ്ര



റവ. ഫാ. കെ.വൈ. വിൽസൺ
ആർദ്ര ചാരിറ്റബിൾ സൊസൈറ്റി

ആധുനികകാലത്തെ സമൃദ്ധിയുടെ നടുവിൽ പാർശ്വവൽക്കരിക്കപ്പെടുന്ന ദരിദ്രരുടെ എണ്ണവും വർധിക്കുകയാണ്. ഏതുകാലത്തും നാം എളിയ വരോട് കാരുണ്യവും കരുതലും കാട്ടണമെന്നുള്ള ക്രിസ്തു വചനത്തിൻറെ പ്രസക്തിയേറുന്നത് ഈ പശ്ചാത്തലത്തിലാണ്. കാലിത്തൊഴുത്തിൽ പിറന്ന യേശുക്രിസ്തു ആത്മാവിന്റെ ശക്തിയോടെ ദരിദ്രരോട് സുവി ശേഷം അറിയിച്ചു. ബദ്ധന്മാർക്ക് വിടുതലും കുരുടന്മാർക്ക് കാഴ്ചയും പീഡിതർക്ക് വിടു തലും നൽകി .

അശരണർക്കും ബലഹീനൻമാർക്കും ഇതേ ശുശ്രൂഷ സഭ എക്കാലത്തും നൽകണം എന്ന ആഗ്രഹത്തിൽ ക്രിസ്തു അരുളിചെയ്തു. 'കരുണയുള്ളവർ ഭാഗ്യവാന്മാർ അവർക്കു കരുണ ലഭിക്കും'. 'എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന് നിങ്ങൾ ചെയ്ത ടത്തോളം എനിക്കു ചെയ്തു.'

അവഗണിക്കപ്പെടുന്നവരുടെ ഉദ്ധാരണ ത്തിനായി കോട്ടയം ദേവലോകത്തുള്ള ആർദ്ര ചാരിറ്റബിൾ സൊസൈറ്റി നടത്തുന്ന എളിയ ശുശ്രൂഷകളും ക്രിസ്തുവിന്റെ ആഹ്വാനം സ്വീകരിച്ചുകൊണ്ടുള്ള കാരുണ്യ പ്രവർത്തികൾ ആണ്

കഷ്ടപ്പെടുന്നവരുടെ കണ്ണീരൊപ്പുന്നതാണ് സഭയുടെ പ്രഥമവും പ്രധാനവുമായ ദൗത്യമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി നമ്മെ ആവർത്തിച്ച് ഓർമിപ്പിക്കുന്നു.

അന്നദാനം പദ്ധതിയിലൂടെ ദരിദ്രരായ കുടുംബങ്ങൾക്ക് ഒരു മാസത്തെ അരിയും പലവ്യഞ്ജനങ്ങളും നൽകുന്നു.

എല്ലാ മാസത്തെയും മെഡിക്കൽ ക്ലിനിക് വഴി അർഹരായ രോഗികൾക്ക് ചികിത്സയും മരുന്നും നൽകുന്നു .

വസ്തുവും വീടും ഇല്ലാത്ത മൂന്ന് കുടും ബങ്ങൾക്ക് കൈപ്പട്ടൂരിലും പുതുപ്പള്ളിയിലും ഭവനങ്ങൾ നിർമ്മിച്ചു കൊണ്ടിരിക്കുന്നു.




**ആർദ്രയുടെ 20-ാമത് വാർഷിക സമ്മേളനത്തിൽ പരി. കാതോലിക്കാ ബാവാ സംസാരിക്കുന്നു.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ഇരുപതാം വാർഷികത്തോടനുബന്ധിച്ച് ആർദ്ര ഭവന നിർമാണ പദ്ധതിയുടെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിക്കുന്നു. ട്രഷറർ ജോൺസൺ കീപ്പള്ളിൽ, ഫാ. കെ.വൈ.വിൽസൺ, ജനറൽ സെക്രട്ടറി ഡോ. ഐസക്ക് പാമ്പാടി, അലക്സിയോസ് മാർ യൗസേബിയോസ്, മന്ത്രി വി.എൻ.വാസവൻ, മലങ്കര അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, അസോഷ്യേറ്റ് സെക്രട്ടറി മോനി കല്ലമ്പറമ്പിൽ എന്നിവർ സമീപം. ചിത്രം: മനോരമ

# ‘ആർദ്ര’യുടെ പ്രവർത്തനങ്ങൾ പ്രചോദനവും മാതൃകയും: കാതോലിക്കാ ബാവാ

കോട്ടയം ● സാമൂഹിക സേവന രംഗത്ത് ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രവർത്തനങ്ങൾ അനേകർക്കു പ്രചോദനവും മാതൃകയുമാണെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ഇരുപതാം വാർഷികത്തോടനുബന്ധിച്ചുള്ള ആർദ്ര ഭവന നിർമാണ പദ്ധതി ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ട്രസ്റ്റിന്റെ വിവാഹ - വിദ്യാഭ്യാസ ധനസഹായ വിതരണം മന്ത്രി വി.എൻ.വാസവൻ നിർവഹിച്ചു. മനുഷ്യൻ മനുഷ്യസഹായത്തിനു വേണ്ടി യാചിക്കുന്ന സന്ദർഭങ്ങളിലെല്ലാം സഹായഹസ്തവുമായി ഓടിയെത്തുന്ന ആർദ്രയുടെ സേവനം വിശ്വമാനവികതയുടെ സന്ദേശമാണു നൽകുന്നതെന്ന് മന്ത്രി പറഞ്ഞു. അലക്സിയോസ് മാർ യൗസേബിയോസ് അധ്യക്ഷനായി. മലങ്കര അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, ജനറൽ സെക്രട്ടറി ഡോ. ഐസക്ക് പാമ്പാടി, ഫാ. കെ.വൈ.വിൽസൺ, ട്രഷറർ ജോൺസൺ കീപ്പള്ളിൽ, അസോഷ്യേറ്റ് സെക്രട്ടറി മോനി കല്ലമ്പറമ്പിൽ എന്നിവർ പ്രസംഗിച്ചു.




**ആർദ്രയുടെ വിവാഹ– വിദ്യാഭ്യാസ ധനസഹായവിതരണം മന്ത്രി വി. എൻ. വാസവൻ നിർവ്വഹിക്കുന്നു**

സാമ്പത്തിക പരാധീനത ഉള്ള മുപ്പതോളം യുവതികൾക്ക് വിവാഹ ധനസഹായവും കല്യാണപുടവയും ആർദ്ര നൽകുകയുണ്ടായി. ഈ ഭൂമിയിൽ സന്തോഷകരമായും തൃപ്തികരമായും ജീവിക്കുന്നവർ അത്തരത്തിലുള്ള ജീവിതനിലവാരം സകലമനുഷ്യർക്കും ലഭിക്കുന്നതിനായി അധ്വാനിക്കേണ്ടതാണെന്നുള്ള ബോധം ആണ് ഈ ദൃശ്യമായ പ്രവർത്തനങ്ങൾ കാഴ്ച വെക്കുവാൻ ഞങ്ങളെ പ്രേരിപ്പിക്കുന്നത്. അനേകായിരങ്ങൾക്ക് അർഹമായ സഹായം എത്തിച്ചു കൊണ്ടിരിക്കുന്ന പരിശുദ്ധ ബാവാ തിരുമേനിയുടെ ഒപ്പം പുതിയ പദ്ധതികൾ ആവിഷ്കരിച്ചു നടപ്പിലാക്കാൻ ഏവരുടെയും പ്രാർത്ഥനാ സഹായങ്ങൾ അഭ്യർത്ഥിക്കുന്നു.....




**ആർദ്രയുടെ 20-ാമത് വാർഷിക സമ്മേളനത്തിൽ അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച് സംസാരിക്കുന്നു.**







# നിയുക്ത ഇടയന്മാർക്ക്
## പ്രാർത്ഥനാശംസകൾ



Fr. Abraham Thomas
Thumpamon Diocese



Fr. Kochuparambil
Geevarghese Ramban
Kandanad East Diocese



Fr. Reji Geevarghese
Mavelikkara Diocese



Fr. P.C Thomas
Kottayam Diocese



Fr. Dr.Varghese K Joshua
Thumpamon Diocese



Fr. Vinod George
Chengannur Diocese



Fr. Zachariah Ninan
Kottayam Diocese

**ST. GEORGE MOUNT HIGH SCHOOL (AIDED), KAIPATTOOR**
**ST. GEORGE PUBLIC SCHOOL, KAIPATTOOR**

MANAGER - JOHNSON KEEPPALLIL VINEETHA JOHNSON

**IAS HUB MGOCSM CIVIL SERVICE ACADEMY**

OCSC COMPLEX, NEAR AKG CENTRE, TRIVANDRUM - 1

**MENDHAN MEDICAL CENTRE LLC**

OMAN ROAD, OPP. RAK BANK, NAKHEEL, RAS AL KHAIMAH, UAE P.O. BOX NO. 11180, TEL: 971 7228 6364

**KEEPALLIL EDUCATIONAL & CHARITABLE SOCIETY**

# വിശുദ്ധനാട് യാത്ര

ജോർദ്ദാൻ-ഇസ്രയേൽ-പാലസ്തീൻ-ഈജിപ്റ്റ്








**AVAIL BEST DEALS ON**

 Flights  Hotels  Holidays  Cruise  Insurance

**Visa Assistance · Corporate Travel Solutions · Documentations · Attestations**

First Floor, Mulloth Building, M G Road, Ravipuram, Kochi - 682015 | 0484 419 3000

**Branches**

1st Floor, Umbai Tower, Opp.Training School, Caltex Jn, Kannur
0497 2715100

Mannakulathil Towers, Lal Bahadur Shastri Road, Kottayam
0481 294 3000

1st Floor, C J Towers, Ikkanda Warrier Road, Thrissur
0487 2455200

Vellayambalam - Sasthamanglam Road, Sasthamanglam P. O. Trivandrum
0471 2409 5544

www.samatravel.in

tcs iON
TATA CONSULTANCY SERVICES
CERTIFIED DIGITAL CAMPUS

PRIVATE CIRCULATION ONLY

*Grooming Ground for*

# GLOBAL ENGINEERS

**2021 ADMISSIONS OPEN**

Institution Code **VIT**

Est. 2011




**VISAT | ENGINEERING COLLEGE, ELANJI**

VIJNAN INSTITUTE OF SCIENCE AND TECHNOLOGY

AN ASSOCIATE OF UNISIS GROUP OF COMPANIES

www.unisisgroup.com

**B-TECH**

**CE | CSE | ECE | EEE | ME**

## മുഖ്യ സവിശേഷതകൾ

- സ്കോളർഷിപ്പ് ആനുകൂല്യങ്ങൾ
- കമ്പനികളുമായി തൊഴിൽ സാധ്യതാ ഉടമ്പടി **(MoU)**
- മികച്ച ജോലി സാധ്യത
- ഹരിതപരിസ്ഥിതി സൗഹൃദാന്തരീക്ഷം
- പ്രമുഖ ടെക്നോബ്യൂറോക്രാറ്റുകളായ ഉപദേശകർ
- യൂണിഫോംഫ്രീ ക്യാമ്പസ്
- ഗവ. അംഗീകൃത വ്യവസായ സംരംഭകത്വ വികസന വിഭാഗം
- ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഹോസ്റ്റൽ സൗകര്യം **(A/C & Non A/C)**
- പാഠ്യേതര ക്ലബ്ബുകൾ
- നൂതനമായ ലാബുകളും വർക്ക്ഷോപ്പുകളും
- വ്യവസായികാനുബന്ധ സർട്ടിഫൈഡ് പ്രോഗ്രാമുകൾ
- പിന്നോക്കം നിൽക്കുന്ന വിദ്യാർഥികൾക്കു വ്യക്തിഗത ശ്രദ്ധ
- വിദ്യാഭ്യാസ വായ്പ ലഭിക്കുന്നതിനുള്ള സഹായം

**ENROLL NOW**

https://admission2021.visat.in

**International Exposure Program for Students.**
1. Overseas Academic Tour
2. Student Exchange with Foreign Institutions.






8330031888
8330032888



office@visat.in
www.visat.ac.in

# IAS/ IPS/ IFS

"Turn your goals into reality with IAS HUB"

**We Provide**

- **Prelims Cum Mains (PCM)**
  One year Regular Batch
- **TRANSPIRE**
  2+1 Year course for PG/ UG student
- **CIVILS CLUB**
  1 year Orientation program for college students
- **FOUNDATION COURSE**
  for High school & Higher secondary students

**Admissions** are now open for 2022 **PCM Batch**


H.H. Baselios Marthoma Mathews III
PATRON


H.G. Dr. Zacharias Mar Aprem
Chairman


Fr. Jeeson P Wilson
Vice Chairman


Johnson Keeppallil
Director

## ADVISORY BOARD


Dr. C.K Mathew IAS (Retd)
Former Chief Secretary
Rajasthan


Mr. Alexander Daniel IPS (Retd)
Special Director
General of Police - UP


Dr. Biju Jacob IA & AS
Chief Controller
VSSC/ ISRO


Dr.Tiju Thomas IRS
Commissioner, GST & Central
Excise (Audit)
for Kerala and Lakshadweep


Dr. Roshan Jacob IAS
Secretary & Director Mining
IG Stamp & Registration
Govt.of UP


Mr.Alexin George IPOS
Division Head
Ernakulam & Lakshadweep
Postal Divisions , Kerala

PRIVATE CIRCULATION ONLY




Orthodox Student Centre
Palayam,Trivandrum
Contact : +91 95677 44544
For Scholarship :+91 94968 00217
www.iashubcivilserviceacademy.com